Issue 5, 1st of April 2015

# The World in KALEIDOSCOPIC HUES

## Pro *pristine*-English digital magazine in Malayalam



**A digital magazine that aims to introduce *pristine* English to the Malayalam world**

മലയാള ലോകത്തിലേക്ക് കലർപ്പില്ലാത്ത ഇങ്ഗ്ളിഷിനെ പരിചയപ്പെടുത്താൻ ശ്രമിക്കുന്ന ഒരു ഡിജിറ്റൽ മാസിക.

**Includes a good quality English Learning Programme**

നല്ല നിലവാരമുള്ള ഒരു ഇങ്ഗ്ളിഷ് പഠന പദ്ധതിയും ഇതിൽ ഉണ്ട്.



ഇങ്ഗ്ളിഷ് പഠനവുമായി ബന്ധപ്പെട്ട പേജുകളിൽ ശബ്ദം അനുബന്ധിച്ചിട്ടുണ്ട്. ഇത് പ്രവർത്തിക്കണമെങ്കിൽ ഈ ഫൈൽ കമ്പ്യൂട്ടറിൽ തുറക്കേണ്ടതാണ്. സ്മാട്ട്ഫോൺ, ടാബ്ളറ്റ് എന്നിവയിൽ ശബ്ദം പ്രവർത്തിക്കില്ല. കമ്പ്യൂട്ടറിൽ Adobe Reader X അല്ലെങ്കിൽ XIൽ ആണ് ഈ ഫൈൽ തുറക്കേണ്ടത്. Adobe Flash Player കമ്പ്യൂട്ടറിൽ install ചെയ്തിരിക്കേണം. ഈ ലിങ്കിൽ നിന്നും അത് ഡൗൺലോഡ് ചെയ്യാവുന്നതാണ്.

ഈ ഡിജിറ്റൽ മാസികയിൽ പലയിടത്തും വെബ് ലിങ്കുകൾ കാണാവുന്നതാണ്. ഇന്റർനെറ്റുമായി ബന്ധം സ്ഥാപിച്ചതിന് ശേഷം അവ ക്ളിക്ക് ചെയ്താൽ, വെബ്സൈറ്റ് തുറക്കണമോ, ബ്ളോക്ക് ചെയ്യണമോ, അതുമല്ലെങ്കിൽ Cancel ചെയ്യണമോ എന്ന ചോദ്യം പ്രത്യക്ഷപ്പെടുന്നതാണ്. വെബ് തുറക്കാനാഗ്രഹമുണ്ടെങ്കിൽ Allow ക്ളിക്ക് ചെയ്യുക. വെബ് തുറക്കാൻ താൽപ്പര്യമില്ലെങ്കിൽ Cancel ക്ളിക്ക് ചെയ്യുക. Block ക്ളിക്ക് ചെയ്യരുത്. അങ്ങിനെ ചെയ്താൽ ആ വെബ്സൈറ്റ് യാതൊരു Pdf ഫൈലിലൂടെയും തുറക്കാൻ ആവില്ല. അഥവാ ഇങ്ങിനെ സംഭവിക്കുകയാണെങ്കിൽ ഈ പ്രശ്നം പരിഹരിക്കാൻ Adobe Readerൽ Edit മെനുവിൽ, Preferenceലൂടെ Trust Manager തിരുത്തേണ്ടതാണ്.

VICTORIA INSTITUTIONS

Aaradhana, DEVERKOVIL 673508

Calicut district, Kerala, India

admn@victoria.org.in, victoriainstitutions@gmail.com

www.victoria.org.in

ഈ ഡിജിറ്റൽ മാസിക റിലീസ് ചെയ്യുന്ന വിവരം മാസംതോറും അറിവ് ലഭിക്കാൻ ആഗ്രഹമുണ്ടെങ്കിൽ subscribe@victoria.org.inഎന്ന ഈ-മെയ്ലിലേക്ക്, Subscribe എന്ന Subject ഓട്കൂടി നിങ്ങളുടെ ഈ-മെയ്ൽ നിന്നും മെയ്ൽ അയക്കുക. അല്ലെങ്കിൽ, ഈ വെബ് ലിങ്കിൽ പോയി നിങ്ങളുടെ ഈ-മെയ്ൽ റജിസ്റ്റർ ചെയ്യുക

# അവതാരിക

ഈ ലക്കം മുതൽ ചില മാറ്റങ്ങൾ KALEIDOSCOPIC HUESൽ കാണാവുന്നതാണ്. കുറച്ച് പംക്തികൾ മാത്രമെ ഉണ്ടായിരിക്കുകയുള്ളു. അവയെല്ലാം തന്നെ ഈ എഴുത്തുകാരന്റെ താത്വികമായ ആശയങ്ങളുമായി ബന്ധപ്പെട്ടവയായിരിക്കും.

ഇങ്ഗ്ളിഷ് പഠിപ്പിക്കുന്ന പംക്തി തുടരുന്നതാണ്.

ഈ എഴുത്തുകാരൻ VED from VICTORIA INSTITUTIONS എന്ന് തൂലികാനാമത്തിൽ പല പുസ്തകങ്ങളും എഴുതി ഇന്റർനെറ്റിൽ വച്ചിട്ടുണ്ട്. ഇവയെക്കുറിച്ച് അറിയാനായി ഇന്റർനെറ്റുമായി ബന്ധം സ്ഥാപിച്ചതിന് ശേഷം, ഇവിടെക്ളിക്ക് ചെയ്യുക.

മനുഷ്യഭാഷകൾ ഒരുതരം സോഫ്റ്റ്വേർ ആപ്ളിക്കേഷനുകളാണെന്നും, അവയിൽ പലതരം കോഡുകൾ ഉണ്ട് എന്നും വാദിക്കുന്ന, ഈ എഴുത്തുകാരന്റെ ആദ്യത്തെ പുസ്തകം MARCH of the EVIL EMPIRES; English versus the Feudal Languagesആണ്. ഇതേ വിഷയവുമായി ബന്ധമുള്ള മറ്റൊരു ഗ്രന്ഥമാണ് The SHROUDED SATANISM in FEUDAL LANGUAGES! Tribulations and intractability of improving others!!

എന്നാൽ ഈ ആശയങ്ങൾ കൂടുതലായി വികസിപ്പിച്ചെടുത്ത്, ഈ ഭൗതികയാഥാർത്ഥ്യം തന്നെ ഏതൊ ചില അമാനുഷിക സോഫ്റ്റ്വേറിന്റെ സൃഷ്ടിയാണെന്നും, ഇതിനെ ഇങ്ങിനെയുള്ള ചില സോഫ്റ്റ്വേർകോഡുകളാൽ നിയന്ത്രിക്കാനാവുമെന്നും, ഈ എഴുത്തുകാരൻ സമർത്ഥിച്ചിട്ടുണ്ട്. ഇതുമായി ബന്ധപ്പെട്ട പുസ്തകങ്ങളാണ് 1. Codes of reality! What is language? 2. Software codes of Reality, Life and Languages! എന്നിവ.

വേറെയും പുസ്തകങ്ങൾ ഈ എഴുത്തുകാരൻ എഴുതിയിട്ടുണ്ട്. ഇവയിൽ മിക്കതും ഇങ്ഗ്ളിഷിലാണ്.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

# റോബേർട്ട് ക്ലൈവ്

## Robert Clive

COVER Page | NextPage | 1 Page BACK | Go BACK | SEARCH | Go to Page No: | CLOSE

ഇന്ന് ലോകമെമ്പാടുമുള്ള പല രാജ്യങ്ങളിലേയും വിദ്യാർത്ഥികൾ പഠിക്കുന്നു, ഇങ്ഗ്ളിഷുകാർ മറ്റ് രാജ്യങ്ങളെയെല്ലാം ആക്രമിച്ച് പിടിച്ചടക്കി വാണ്, അവിടെമെല്ലാം കൊള്ളയടിച്ചുവെന്ന്. ഇങ്ഗ്ളിഷ് കൊളോണിയലിസം ഒരു കൊള്ളയടി പ്രസ്ഥാനമായിരുന്നില്ലായെന്ന് പറഞ്ഞാൽ പിന്നെയുള്ള ചോദ്യം ഇതാകും: പിന്നെന്തിനാണ് അവർ വന്ന് ഇന്ത്യയെ പിടിച്ചടക്കിയത്?

ഈ ചോദ്യംതന്നെ അബദ്ധനിബിഢമാണ്. ഇങ്ഗ്ളണ്ടിൽ നിന്നുമുള്ള ഒരു സേനാവിന്യാസമല്ല ഇങ്ഗ്ളിഷ് കൊളോണിയലിസം സൃഷ്ടിച്ചത്. ഇന്ത്യയെന്നൊരു രാജ്യം ബ്യട്ടിഷ്-ഇന്ത്യയിലൂടെയാണ് ഉണ്ടാകുന്നത് തന്നെ. ഇതിന് മുമ്പ് അങ്ങിനെയൊരു ചരിത്ര സങ്കൽപ്പം തന്നെയുണ്ടായിരുന്നില്ല. പിന്നെ പിടിച്ചടക്കിയതോ? അത് മറ്റൊരു സംഭവപരമ്പര വിപരീതമായി നിർവ്വചിക്കപ്പെടുന്നത് മാത്രമാണ്.

പേർഷ്യൻ സാമ്രാജ്യ ചരിത്രങ്ങൾ നോക്കിയാൽ ഇന്ന് ഇന്ത്യയിലെ വടക്ക് പടിഞ്ഞാറൻ ഭാഗങ്ങൾ പലതും ചരിത്രകാലങ്ങളിൽ പേർഷ്യൻ സാമ്രാജ്യങ്ങളുടെ ഭാഗങ്ങളായിരുന്നു. അന്നൊന്നും ഈ ഉപദ്വീപിന്റെ തെക്കുള്ള പ്രദേശങ്ങൾ ഈ സാമ്രാജ്യങ്ങളുമായി യാതോരു ബന്ധവുമില്ലാത്ത ഇടങ്ങളായിരുന്നു.

ഈ ഉപദ്വീപലെ സാധാരണ ജനങ്ങൾക്കും അടിമയാക്കപ്പെട്ടവിഭാഗങ്ങൾക്കും, ചരിത്രകാലങ്ങളിൽ ആദ്യമായ സ്വാതന്ത്ര്യവും, വിവരവും, വ്യക്തിത്വവും നൽകുന്നതിന് നേതൃത്വം നൽകിയ ഇങ്ഗ്ളിഷ്കാരനാണ് ക്ലൈവ്. ഇദ്ദേഹത്തെ തെമ്മാടിയെന്നും, മനോരോഗിയെന്നും, മയക്കുമരുന്നിന് അടിമപ്പെട്ട ആളെന്നും, കള്ളനെന്നും, ദുഷ്ടനെന്നുമൊക്കെ ഇന്ന് അമിതവിദ്യാഭ്യാസം ലഭിച്ച പലരും പറഞ്ഞ് പ്രചരിപ്പിക്കുന്നുണ്ട്. എന്നാൽ ഇദ്ദേഹം ഈ ഉപഭൂഖണ്ഡത്തിൽ വന്നപ്പോൾ, ഇവിടെയുണ്ടായിരുന്ന ആയിരക്കണക്കിന് സാധാരണജനങ്ങൾ, നൂറ്റണ്ടുകളോളം അവരെ അടിമത്തത്തിൽ വച്ചിരുന്നവർക്കെതിരായി പൊരുതാനായി ഇദ്ദേഹത്തിന്റെ കീഴിൽ അണിനിരന്നു എന്നതാണ് സത്യം.

1600കൾ മുതൽ, ഇന്ത്യൻ ഉപദ്വീപിന്റെ ചില ദിക്കിലെങ്കിലും ഇങ്ഗ്ളിഷ് കച്ചവടക്കാർ വന്നിരുന്നു. കാരണം, 1600കളിൽ ഇങ്ഗ്ളിഷ് രാജാവിന്റെ വാണിജ്യ പ്രതിനിധി മുഗൾ ചക്രവർത്തിയെ സന്ദർശിച്ചതായ് രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. എന്നാൽ മലബാറിലേയും തിരുവിതാംകൂറിലേയും തീരപ്രദേശങ്ങളിൽ നിന്നും കിട്ടുന്ന കുരുമുളകാണ് ഈ ഉപദ്വീപിലേക്കുള്ള യൂറോപ്യൻ വാണിജ്യ സംരംഭങ്ങളുടെ നേരിട്ട് കടലിലൂടെയുള്ള ബന്ധത്തിന് തുടക്കമിട്ടത്. ഈ കച്ചവടം കുറേക്കാലം അറബികളാണ് നടത്തിയിരുന്നത്. പിന്നീട് കുറച്ച് കാലം ഭൂഖണ്ഡ യൂറോപ്യൻമാരും നടത്തി. ഏറ്റവും ഒടുവിൽ ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയും. ഈ സംഭവങ്ങളുമായി ബന്ധപ്പെട്ട് ഒട്ടനവധി സംഭവങ്ങളെക്കുറിച്ചും പറയാനുണ്ട്. അവയെപ്പറ്റി പിന്നീടൊരിക്കൽ പ്രതിപാദിക്കാം. ഇപ്രാവശ്യം ഇങ്ഗ്ളിഷ് ഭരണത്തിന് തുടുക്കം കുറിച്ച ചരിത്ര സംഭവങ്ങളെക്കുറിച്ചാണ് പറയാൻ പോകുന്നത്. ഇതിൽ സൂചിപ്പിക്കേണ്ടുന്ന വ്യക്തി റോബേർട് ക്ലൈവ് (Robert Clive)ആണ്. ഇദ്ദേഹം ഈ ഉദ്യമത്തിൽ പങ്കെടുക്കുമ്പോൾ ഇന്ത്യ എന്നൊരു രാജ്യത്തിന്റേയോ, രാഷ്ട്രത്തിന്റേയോ സൂചനപോലുമില്ലായിരുന്നു. ആകെയുണ്ടായിരുന്നത് ഇന്ത്യൻ ഉപദ്വീപ് എന്ന രീതിയിലോ, അല്ലെങ്കിൽ ഇന്ത്യയെന്ന പേരിലോ, യൂറോപ്പിൽ, വീദൂരതിയിലെവിടെയോ ഉണ്ട് എന്ന് ധരിക്കപ്പെട്ടിരുന്ന ഒരു പ്രദേശത്തെക്കുറിച്ചുള്ള ഒരു സൂചന മാത്രമായിരുന്നു. വളരെ തുച്ഛമായ രീതിയിൽ തമ്മിൽ തമ്മിൽ ബന്ധമുണ്ടായിരുന്ന 650 ഓളം ചെറിയ രാജവംശങ്ങൾ ഭരിച്ചുകൊണ്ടിരുന്ന കൊച്ചു രാജ്യങ്ങളും, ആയിരക്കണക്കിന് വിവിധതരം രാജാവകാശങ്ങളുള്ള വളരെ ചെറിയ രാജാക്കളും മറ്റും സ്വതന്ത്രമായോ, അന്യാധീനപരമായോ ഭരണം നടത്തിയ പ്രദേശങ്ങളാണ് ഇന്ത്യൻ ഉപദ്വീപിൽ ഉണ്ടായിരുന്നത്. അവയ്ക്ക് ഇന്ന് പാക്കിസ്ഥാൻ + ഇന്ത്യ + ബങ്ഗ്ളാദേശ് എന്ന രീതിയിൽ ഒരു മാപ്പിലൂടെ നമുക്ക് സങ്കൽപ്പിക്കാവുന്ന മൊത്തമായ ഒരു രൂപവും ഉണ്ടാവില്ല.

> ഉദാഹരണത്തിന്, ഇങ്ഗ്ളിഷ് ഭരണത്തിന് മുമ്പ് വടക്കേ മലബാറും തെക്കെ മലബാറും കോരപ്പുഴയുടെ അപ്പുറത്തും ഇപ്പുറത്തുമുള്ളതും, തമ്മിൽ പലതരം അയിത്തങ്ങളുമുള്ള പ്രദേശങ്ങളും, ആയിരുന്നു. ഇങ്ങിനെ ആയിരിക്കണക്കിന് പ്രദേശങ്ങൾ ഇന്ത്യൻ ഉപദ്വീപിൽ ഉണ്ടായിരുന്നു.

റോബേർട്ട് ക്ലൈവ് ചെറുപ്രായത്തിൽ തന്നെ സ്കൂൾ വിദ്യാഭ്യാസം സമയം പാഴാക്കലാണ് എന്ന് മനസ്സിലാക്കിയ വ്യക്തിയായിരുന്നു. ഇദ്ദേഹം സ്കൂളിൽ പോകാതെ, അങ്ങാടി പ്രദേശങ്ങളിൽ പകൽ ചിലവഴിക്കുന്നത് കണ്ട്, മാതാപിതാക്കൾ ചെറുപ്രായക്കാരനായ ഇദ്ദേഹത്തെ കപ്പലിൽ കയറ്റി വിദൂരതയിലെവിടെയോ ഇന്ത്യൻ ഉപദ്വീപിന്റെ ഏതെങ്കിലും കരയിൽ ഉള്ള ഇങ്ഗ്ളിഷ് കച്ചവട കേന്ദ്രത്തിൽ തൊഴിലെടുക്കാൻ അയച്ചു. പായക്കപ്പലിൽ ഇങ്ഗ്ളണ്ടിൽ നിന്നും ഇന്ത്യൻ ഉപദ്വീപിലേക്കുള്ള യാത്ര വളരെ അപകടം പിടിച്ചതായിരുന്നു. Africaയുടെ തെക്കേ


**Picture source**: Painting by Francis Hayman

റോബേർട് ക്ളൈവ് (മറ്റൊരു ചിത്രത്തിൽ നിന്നും എടുത്തത്)

അറ്റം വരെ കപ്പൽ നീങ്ങി, പിന്നീട്, Africanകരയ്ക്ക് സമാന്തരമായി വടക്കോട്ട് കുറേ നീങ്ങി, അറബിക്കടൽ കടന്ന് ഇന്ത്യൻ ഉപദ്വീപിലേക്ക് വരണം. കാറ്റും കൊടുങ്കാറ്റും മറ്റും ചെറിയ പായക്കപ്പലിനെ എവിടേയും എത്തിച്ചേക്കാം. റോബേർട്ട് ക്ളൈവ് എത്തിയത് ഇന്ത്യൻ ഉപദ്വീപിന്റെ തെക്ക് കിഴക്കൻ തീരപ്രദേശത്തിലുള്ള ആർക്കോട്ട് (Arcot) എന്ന സ്ഥലത്തിലെ ഇങ്ഗ്ളിഷ് കച്ചവട കേന്ദ്രത്തിലാണ്. കാറ്റും കോളും ക്ളൈവിനെ ഈ ദിക്കിലെത്തിച്ചത് ലോക ചരിത്രത്തെകാര്യമായി ബാധിച്ച സംഭവമാണ് എന്ന് ആരും അന്ന് മനസ്സിലാക്കിയിരിക്കില്ല.

തമിഴ് ഭാഷക്കാരാണ് ആർക്കോട്ടിലെ ഇങ്ഗ്ളിഷ് കച്ചവട കേന്ദ്രത്തിലെ പ്രാദേശിക തൊഴിലാളികൾ. ഇവരുടെ ഇടയിലേക്ക് മേൽനോട്ടപ്പണിയ്ക്കും, കണക്ക് സൂക്ഷിക്കുന്നതിനും മറ്റുമായ തൊഴിലാണ് ക്ളൈവ്ന് ലഭിച്ചത്. കൗമാരപ്രായം കഴിയാത്ത ക്ളൈവ്. You, He, She, His, Him, Her, Hers, Mr., Mrs. Miss തുടങ്ങിയ വാക്കുകളും മറ്റും സുലഭമായി ഉപയോഗിക്കപ്പെടുന്ന ഇങ്ഗ്ളിഷാണ് ഭാഷ. അതെ സമയം തമിഴിൽ കാര്യങ്ങൾ മറ്റൊരു രീതിയിലാണ്. ഞെട്ടിച്ച് സംസാരിക്കണം. എങ്കിൽ ബഹുമാനം ലഭിക്കും. അടിയിലുള്ളവനെ തരംതാഴ്ത്തിക്കൊണ്ടിരിക്കണം. ഇന്ത്യൻ ഉപദ്വീപിലെ മറ്റെല്ലാ ഭാഷകളെയുംപോലെ, തമിഴിനും ഭയങ്കര ഫ്യൂഡൽ സ്വഭാവമുണ്ട്.

പ്രാദേശിക തൊഴിലാളികളുടെ ഭാഷയിൽ സൗമ്യമായ ഭാഷക്കാരനായ ക്ളൈവിന് ബഹുമാനം ലഭിക്കാൻ പ്രയാസമാണ്. ഇങ്ങിനെയൊരു പ്രശ്നത്തെക്കുറിച്ച് ഇങ്ഗ്ളിഷ് ചരിത്രകാരന്മാർക്ക് യാതോരു ധാരണയോ, സൂചനയോ ഇല്ലതന്നെ. ഇന്നും തമിഴിൽ ബഹുമാനമില്ലെങ്കിൽ, ആള് തമ്പിയാണ്. *എന്നടാ, പോടാ, പോയാ, എന്നാ തമ്പി, ഉനക്ക് എന്നാടാ?* തുടങ്ങിയ രീതിയിലാണ് കാര്യങ്ങൾ. എന്നാൽ ബഹുമാനമുണ്ടെങ്കിൽ, സാർ, ഉങ്കൾ, തുടങ്ങിയ അമിത ബഹുമാനമാണ് സ്ഥാപിതമാകുക. ഉയർന്നവന് പറ്റുന്ന സ്വഭാവ ഗുണങ്ങൾ ക്ളൈവിന് ഇല്ലതന്നെ. ഉയർന്നവൻ ഞെട്ടിക്കണം. ഇടങ്ങാറാക്കി (മലബാർ ഭാഷാ പ്രയോഗം) സംസാരിക്കണം.

ബഹുമാനം പോയാൽ ഇന്നത്തെ ഇന്ത്യയിൽ പോലും ആത്മഹത്യയാണ് പോംവഴിയെന്ന് പറയുന്നത് കേട്ടിട്ടുണ്ട്. ഏത് ഐഎഎസ്കാരനും കീഴ്ജീവനക്കാരനിൽനിന്നും ഇത് നഷ്ടപ്പെട്ടാൽ, പിന്നെ കണ്ടകശനിയുടെ കാഠിന്യംപിടിച്ച സമയമാണ്.

ഇങ്ഗ്ളണ്ടിലെ കുടുംബക്കാർക്ക് ഒരിക്കലും അറിവ് ലഭിക്കാതിരുന്ന മാനസിക അനുഭവമാണ് ക്ളൈവിന് സംഭവച്ചിട്ടുണ്ടാവുക. മാത്രവുമല്ല, ജീവിതം തികച്ചും വിരസം. ചുറ്റ്പ്രദേശങ്ങളിൽ നിന്നും എത്തുന്ന കാർഷിക ഉത്പന്നങ്ങൾ ഉണക്കിയും ചാക്കിൽ കെട്ടിയും മറ്റും ചെയ്യുന്നതിന് മേൽനോട്ടം നടത്തി ജീവിതം മുരടിച്ച് കൊണ്ടിരിക്കുന്നു. ഇങ്ഗ്ളണ്ടിലായിരുന്നപ്പോൾ ഏറ്റവും കുറഞ്ഞത്, ചങ്ങാതിമാരോടൊപ്പം കടലിൽ നീന്താനെങ്കിലും പോകാം. ഇവിടെ നീന്താൻ പോയാൽ ചങ്ങാതിമാരാവില്ല കൂടെ നീന്താൻ ഉത്സാഹം കാണിക്കുന്നത്. കച്ചവടകേന്ദ്രത്തിൽ ഉള്ള ഇങ്ഗ്ളിഷുകാരും പ്രായം കൂടിയവരായിരുന്നു. അവർ കച്ചവടകാര്യങ്ങളിൽ മുഴുകിയിരുന്നു. കാലാവസ്ഥ, കഠിനമായ ചൂടുള്ളത്. പ്രദേശിക സംസ്ക്കാരം തികച്ചും വ്യത്യസ്തം. പ്രാദേശിക ഭാഷ അതീവ ഉച്ച-നീചത്വ കോഡുകൾ ഉള്ളത്.

ക്ളൈവ് ഒരു മോചനത്തിനായി ആലോചിച്ചു. മരണത്തിലൂടെയല്ലാതെ, ഈ അവസ്ഥയിൽനിന്നും ഒരു മോചനം ഉള്ളതായി കണ്ടില്ല. വളരെ മാനസികമായി ദൃഡനിശ്ചയം എടുത്ത്, ക്ളൈവ് തോക്കിൽ വെടിമരുന്നും വെടിയുണ്ടയും നിറച്ച്, സ്വന്തം തലയ്ക്ക് നേരെ വെടിവെച്ചു. തോക്കിന്റെ കാഞ്ചിയും, ബോൾട്ടും കാര്യക്ഷമമായി പ്രവർത്തിച്ചു. എന്നാൽ വെടിമരുന്ന് പൊട്ടിയില്ല. കാരണം, അതിൽ ഈർപ്പത്തിന്റെ അംശം ഉണ്ടായിരുന്നു. വെടിമരുന്ന് മാറ്റി വീണ്ടും ഒരിക്കൽകൂടി വെടിവെയ്ക്കാനുള്ള മനക്കരുത്ത് ക്ളൈവിന് ഉണ്ടായില്ല.

ഏതാനും മാസങ്ങൾക്ക് ശേഷം വീണ്ടും ക്ളൈവ് ഇത് ആവർത്തിച്ചു. ഇപ്രാവശ്യം നല്ല ഉണക്കമുള്ള വെടിമരുന്നാണ് ഉപയോഗിച്ചത്. എന്നാൽ വെടിപൊട്ടിയില്ല. കാരണം ബോൾട്ടിൽ കുറച്ച് എണ്ണയിടാൻ ക്ളൈവ് മറന്നുപോയിരുന്നു. അത് കറപിടിച്ച് അനങ്ങാത്ത അവസ്ഥയിലായിരുന്നു.

രണ്ട് പ്രാവശ്യം ആത്മഹത്യയ്ക്ക് ശ്രമിച്ചിട്ടും യാതൊന്നും സംഭവിച്ചില്ല. ഇതിന്റെ അർത്ഥം തനിക്ക് മറ്റെന്തൊ മഹത്തായ ജീവിത ലക്ഷ്യം ഉണ്ടാകാം എന്ന് ക്ളൈവിന് തോന്നൽ വന്നു. ഇക്കാര്യം ഇദ്ദേഹം രേഖപ്പെടത്തിയിട്ടുണ്ട് എന്നാണ് തോന്നുന്നത്.

ഭൂഖണ്ഡ യൂറോപ്പിൽ നൂറ്റാണ്ടുകളായി ഇങ്ഗ്ളണ്ടിനോട് നിലനിന്നിരുന്ന വിരോധവും എതിർപ്പും റോബേർട്ട് ക്ളൈവിന്റെ ജീവിതത്തേയും ബാധിച്ചു. ഫ്രാൻസിലെ ഭരണകൂടം, ലോകത്തിൽ പലയിടത്തും ഉള്ള കച്ചവടകേന്ദ്രങ്ങൾക്ക് ഒരു ഉത്തരവ് കൊടുത്തിരുന്നു. ഇങ്ഗ്ളിഷ് കച്ചവടകേന്ദ്രങ്ങൾ എവിടെയുണ്ടെങ്കിലും, അതിനെ നശിപ്പിക്കുകയെന്ന്.

അക്കാലങ്ങളിൽ ഇങ്ഗ്ളിഷുകാരും, മറ്റ് കച്ചവട കൂട്ടങ്ങളും അവരുടെ കച്ചവടകേന്ദ്രങ്ങൾ ചെറുകിട കോട്ടകളിലാണ് നിലനിർത്തിയിരുന്നത്. ഇത് കച്ചവട ഉരുപ്പടികളുടേയും, അവിടുള്ള ആളുകളുടെ ജീവന്റേയും സംരക്ഷണത്തിനുമായിട്ടായിരുന്നു. ആർക്കോട്ടുള്ള ഇങ്ഗ്ളിഷ് കച്ചവട കേന്ദ്രത്തിൽ നിന്നും വെറും 20 മൈൽ ദൂരത്ത് ഫ്രെഞ്ച് കച്ചവടകേന്ദ്രം ഒരു കോട്ടയിൽ ഉണ്ടായിരുന്നു. ഇവിടുള്ള ഫ്രെഞ്ചുകാർ ഇങ്ഗ്ളിഷ് കച്ചവട കേന്ദ്രത്തെ ഇവിടെനിന്നും തുരത്താനായി പദ്ധതിയിട്ടു. ഈ തീരുമാനമാണ് ഇന്ത്യൻ ഉപദ്വീപിൽ പിന്നിങ്ങോട്ട് പലവിധ ചരിത്ര സംഭവങ്ങൾക്കും തുടക്കമിട്ടത്. ഉപദ്വീപിലെ ഒട്ടുമിക്ക രാജ്യങ്ങളും മറ്റ് പ്രദേശങ്ങളും ഓരോന്നായി ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ അധികാരത്തിൽ വരികയും, നൂറ്റാണ്ടുകളായി അടിമകളെപ്പോലെ, തരംതാണും, മാനസികമായി അന്ധകാരത്തിൽ ജീവിച്ചിരുന്നതുമായ ജനക്കൂട്ടങ്ങൾ ആദ്യമായി സാമൂഹികമായി ഉയർച്ചയിലേക്കും, സാംസ്കാരിക വളർച്ചയിലേക്കും ഇതോടെ നീങ്ങുകയും ചെയ്തു.

ആദ്യം പറയേണ്ടുന്നത്, റോബേർട്ട് ക്ളൈവ് എന്ന ചെറുപ്രായക്കാരനായ ഇങ്ഗ്ളിഷ് യുവാവ്, ഇതിനെല്ലാം എങ്ങിനെയാണ് തുടക്കിമിട്ടത് എന്നതാണ്. ഇദ്ദേഹം രണ്ട് പ്രാവശ്യം ആത്മഹത്യയ്ക്ക് ശ്രമിച്ചയാളാണ്. ഇദ്ദേഹം ഇതിന് ഒരുങ്ങിയതിന് സാമൂഹികമായും ഭാഷാപരമായും ഉണ്ടായിരുന്ന ചുറ്റുപാടിനെക്കുറിച്ച് ഇന്നും ഇങ്ഗ്ളിഷ്കാർക്ക് യാതോരു അറിവും ഇല്ലതന്നെ. പല വിഡ്ഢിത്തം നിറഞ്ഞ മനശ്ശാസ്ത്ര പാഠപുസ്തകങ്ങൾ പഠിച്ച്, ക്ളൈവിന് ഈ മനോരോഗമായിരുന്നു, ആ മനോരോഗമായിരുന്നു എന്നൊക്കെ എഴുതിവിടുന്ന വിദ്വാന്മാർ ഏറെയാണ്. ഇങ്ങിനെ ഒരു മനോരോഗിയായ ആളാണ് ക്ളൈവ് എങ്കിൽ, ഇങ്ങിനെയുള്ള മനോരോഗമുള്ള ആളുകളാണ് ഏറ്റവും കഴിവുള്ള വ്യക്തികൾ എന്ന് തന്നെ പറയേണ്ടതായിവരും. കാരണം, ഇന്നു തിരുഞ്ഞുനോക്കിയാൽ ക്ളൈവ് ചെയ്തുതീർത്ത കാര്യങ്ങൾ ഇന്നത്തെ ആളുകളെ സംബന്ധിച്ചെടുത്തോളം, അമാനുഷികകാര്യങ്ങൾ തന്നെയാണ്. വെറും പായ്ക്കപ്പലുകൾ മാത്രം ഉള്ള കാലം. തോക്കുകൾ ആണെങ്കിൽ വെടിമരുന്ന് ഒരറ്റത്ത് കുത്തിനിറയ്ക്കേണം. മറ്റേയറ്റത്ത് വെടിയുണ്ടനിറയ്ക്കേണം. ചിലപ്പോൾ വെടിപൊട്ടിക്കുമ്പോൾ തോക്ക് തന്നെ പൊട്ടിത്തെറിക്കും.

ക്ളൈവിന്റെ ആദ്യത്തെ യുദ്ധഉദ്യമത്തിൽ കൂടെനിന്നിരുന്നത് വെറും 20 ഇങ്ഗ്ളിഷ് യുവാക്കളും, 180 തമിഴ് യുവാക്കളും. ആർക്കും തന്നെ സൈനിക പരിശീലനം ലഭിച്ചിട്ടില്ലാത്തവർ. ഇവരെയെല്ലാം നയിച്ച ചെറുപ്രായക്കാരനായ ക്ളൈവിന് പോലും യുദ്ധതന്ത്രങ്ങളെക്കുറിച്ചോ ആയുധങ്ങളെക്കുറിച്ചോ കാര്യമായ വിവരം ഇല്ലായിരുന്നു. ഇതുതന്നെയായിരുന്നു ലോകത്തിൽ എല്ലായിടത്തും ഇങ്ഗ്ളിഷ് കൊളോണിയലിസം വിജയിച്ച മറ്റ് മിക്ക കച്ചവടകേന്ദ്രങ്ങളിലേയും കാര്യം. ഇങ്ങിനെ സൈനിക കാര്യങ്ങളിൽ ലവലേശം വിവരമില്ലാത്ത ഇങ്ഗ്ളിഷ് യുവാക്കൾ എങ്ങിനെയാണ് ഇന്ത്യമാത്രമല്ല, ലോകത്തിലെ പല സ്ഥലങ്ങളും, അവരുടെ ഭരണത്തിന് കീഴിലുള്ള ഒരു സാമാജ്യമാക്കിമാറ്റിയത്?

ഇത് ഒരു വല്ലാത്ത് ചോദ്യം തന്നെയാണ്. ഇന്ന് ബ്യട്ടണ്, അതിന്റെ സൈന്യത്തേയും, ആയുധകോപ്പുകളേയും മറ്റും ഉപയോഗിച്ചാലും, ഇതുപോലുള്ള ഒരു കാര്യം നടപ്പിലാക്കാൻ കഴിയില്ല.

യാതോരു വയർല്ലെസ് സംവിധാനമോ, മൊബൈൽ ഫോണോ, വിമാനങ്ങളോ, യന്ത്രസംവിധാനമുള്ള കപ്പലുകളോ, യന്ത്രത്തോക്കുകളോ, കമ്പ്യൂട്ടറോ, മറ്റോ ഒന്നും തന്നെയില്ല. എന്നിട്ടും, ലോകത്തിലെ ഏറ്റവും കാര്യക്ഷമമായ ഭരണസംവിധാനമാണ് ഇങ്ഗ്ളിഷ് സാമ്രാജ്യം കാഴ്ചവച്ചത്.

യാതോരു ആധുനിക സംവിധാനങ്ങളും കൈയിൽ ഇല്ലെങ്കിലും, അവരുടെ കൈയിൽ മറ്റാരുടെ കൈയിലുമില്ലാത്ത ഒന്നുണ്ടായിരുന്നു. കലർപ്പ് ചേർന്നിട്ടില്ലാത്ത ഇങ്ഗ്ളിഷ് ഭാഷ. ഈ ഒറ്റ ഭാഷാ സോഫ്റ്റ്വേർ മാത്രമാണ് ഇങ്ഗ്ളിഷ് ചരിത്രത്തെ മറ്റ് രാഷ്ട്ര ചരിത്രങ്ങളിൽ നിന്നും വേർതിരിച്ച് വച്ചത്.

റോബേർട്ട് ക്ളൈവ് എങ്ങിനെയാണ് ഇത്രയും ബൃഹത്തായൊരു സാമ്യജ്യത്തിന് തുടക്കമിട്ടത് എന്ന ചരിത്രകഥ അടുത്ത ലക്കത്തിൽ വായിക്കാം. എന്നാൽ ഈ എഴുത്ത് ഇവിടെ ഉപസംഹരിക്കുന്നതിന് മുമ്പ്, ഒരു കാര്യംകൂടി സൂചിപ്പിക്കേണ്ടതുണ്ട്. റോബേർട്ട് ക്ളൈവും, ഈസ്റ്റ് ഇന്ത്യാകമ്പനിയിലേയും, അതിന് പിന്നീടായി വന്ന ബ്യട്ടിഷ്-ഇന്ത്യയിലെയും ഉദ്യോഗസ്ഥർ ഇങ്ഗ്ളണ്ടിലിരിക്കുന്ന വ്യവസായികൾക്കും, വ്യാപാരികൾക്കും മറ്റും വേണ്ടി ഈ ഉപദ്വീപിലെ ജനങ്ങളെ വഞ്ചിക്കാനും, പറ്റിക്കാനും ആണ് ഇവിടെ പ്രവർത്തിച്ച് കൊണ്ടിരുന്നത് എന്നൊരു സൂചന, ഇന്ന് ഇന്ത്യൻ ചരിത്രപുസ്തകങ്ങളിൽ ഇവിടുള്ള ഉദ്യോഗസ്ഥക്കൂട്ടം പ്രചരിപ്പിക്കുന്നുണ്ട്. എന്നാൽ വാസ്തവം ഇതായിരുന്നില്ല. ഇവിടെ ഭരിച്ചിരുന്ന ഉദ്യോഗസ്ഥർ പലപ്പോഴും, തദ്ദേശവാസികളുടെ താൽപ്പര്യങ്ങളെ സംരക്ഷിക്കുകയാണ് ചെയ്യാൻ മുതിർന്നത്. അതേ

COVER Page | NextPage | 1 Page BACK | Go BACK | SEARCH | Go to Page No: | CLOSE

സമയം ബ്യട്ടിഷ്-ഇന്ത്യയിൽ വന്ന് വൻ സ്ഥാനങ്ങളിൽ വന്നുപെടുന്നവർക്കെതിരായി പലരും ബ്യട്ടണിൽ പ്രവർത്തിച്ചിരുന്നു. റോബേട്ട് ക്ളൈവ് പോലും, ഇങ്ങിനെയുള്ള വിരോധങ്ങൾ നേരിടേണ്ടിവന്നിരുന്നു.

ഇതിൽ പലപ്പോഴും ഒരു വിരോധാഭാസത്തിന്റെ കണികയുണ്ടായിരുന്നു. ഇന്ത്യൻ ഉപദ്വീപിൽ താഴെക്കിടയിലുള്ള ജനങ്ങൾ ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർക്ക് ശക്തമായ പിന്തുണനൽകുന്നു. അതേ സമയം, ഈ ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർ ഇന്ത്യൻ ഉപദ്വീപിലെ ജനങ്ങളേയും രാജാക്കന്മാരെയും പറ്റിക്കുകയും അവരെ ചൂഷണം ചെയ്യുന്നുവെന്നും പറഞ്ഞ് ബ്യട്ടണിൽ ഇവർക്കെതിരെ നിരന്തരമായ കേസുകൾ കോടതിയിലും പാർലമെന്റിലും അരങ്ങേറിക്കൊണ്ടിരുന്നു. ഇതിനെക്കുറിച്ചെല്ലാം പിന്നീട് പറയാം.

COVER Page

NextPage

1 Page BACK

Go BACK

SEARCH

Go to Page No:

CLOSE

# വിചിത്രമായൊരു മർദ്ദിത വിമോചനത്തിന്റെ സൂചനകൾ

ഇന്ത്യയിൽ (മറ്റെല്ലാ ഫ്യൂഡൽ ഭാഷാ പ്രദേശങ്ങളിലും പോലെ) ഭാഷാപരമായി, മർദ്ദിതരും മർദ്ദിക്കുന്നവരും സമൂഹത്തിൽ ഉണ്ട്. എന്നാൽ വിചിത്രമായ കാര്യം എന്താണെന്ന് വച്ചാൽ, ആരേയും സ്ഥായിയായും അസന്നിഗ്ദ്ധമായും മർദ്ദിതരെന്നോ, മർദ്ദകരെന്നോ നിർവ്വചിക്കാൻ പറ്റില്ലഎന്നതാണ്. കാരണം, താഴെയുള്ളവരെ അമർത്തുകയും മുകളിലുള്ളവരെ ബഹുമാനിക്കുകയും ചെയ്യുക (അവരോട് വിധേയത്വം കാണിക്കുക) എന്നത്, എല്ലാരിലും, എല്ലാനിലവാരങ്ങളിലും ഉള്ളകാര്യമാണ്. എന്നാൽ ഫ്യൂഡൽ ഭാഷാ സാഹചര്യങ്ങളിൽ ജനിച്ച് വളർന്നവർക്ക് ഇതിൽ പ്രത്യേകിച്ച് ഒരു അമർത്തലോ, പൊക്കിവെയ്ക്കലോ ഉള്ളതായി പെട്ടെന്ന് അറിവ് ലഭിക്കണമെന്നില്ല. നാമെല്ലാവരും അന്തരീക്ഷ മർദ്ദത്തിന് കീഴെ അനുഭവിക്കുന്ന അമർത്തലിനെക്കുറിച്ച് സാധാരണഗതിയിൽ ബോധവാന്മാരല്ല. എന്നാൽ കുറച്ച് നാൾ അന്തരീക്ഷ മർദ്ദമില്ലാത്ത ഒരു ദിക്കിൽ ജീവിച്ച് തിരിച്ച് വന്നാലാണ്, നമ്മുടെ മേൽ അതികഠിനമായ ഒരു അമർത്തൽ ഉള്ളകാര്യം അനുഭവപ്പെടുക.

ഇതിന് സമാനമാണ്, കലർപ്പില്ലാത്ത ഇങ്ഗ്ളിഷ്(pristine-English)-സാമൂഹികാന്തരീക്ഷത്തിൽ ജീവിച്ചാലുള്ള പ്രതീതി. തിരിച്ച്, പ്രാദേശിക ഫ്യൂഡൽഭാഷാ അന്തരീക്ഷത്തിൽ വരുമ്പോളാണ്, വാക്കുകളാലുള്ള അമർത്തലുകളെക്കുറിച്ചും, പുകഴ്ത്തലുകളെക്കുറിച്ചും കൂടുതൽ ബോധോദയം വരിക.

അച്ചൻ അമ്മയുടെ മേൽ നീയെന്ന സംബോധനകൊണ്ടും, അവൾ എന്ന സൂചനാവക്കുകൊണ്ടും ഈ അമർത്തൽ നടപ്പിലാക്കുന്നു. അച്ചനും അമ്മയും ചേർന്ന് മക്കളുടെ മേൽ ഇത് അടിച്ചേൽപ്പിക്കുന്നു. മക്കളിൽ തന്നെ മൂത്തയാൾ ഇത് താഴ്ന്ന ആളുടെ മേൽ നടിപ്പിൽവരുത്തുന്നു. കുട്ടികളെല്ലാവരുംകൂടി, അവർക്ക് അമർത്താൻ പറ്റുന്ന മറ്റ് കുട്ടികളുടെ മേൽ ഇത് അടിച്ചേൽപ്പിക്കുന്നു.

*ഇതിലെന്തിരിക്കുന്നു?* എന്ന ചോദ്യം ഉദിച്ചേക്കാം. ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിൽ എല്ലാവരും വെറും YOU, HE, SHE എന്നീ വാക്കുകളുടെ ഉപയോഗത്താൽ ഒരേ നിരപ്പിൽ നിന്നുകൊണ്ട് തമ്മിൽ ആശയവിനിമയം നടത്തുന്നു. ഇങ്ങിനെയുള്ള ഒരു സാമൂഹികാന്തരീക്ഷത്തിൽ ഒരു പുതിയ വ്യക്തി കയറിവന്ന് മലയാളം സംസാരിക്കുകയും, ആ കൂട്ടത്തിലുള്ള ഒരു വ്യക്തിയെ നീയെന്ന് സംബോധനചെയ്യുകയും, അവളെന്ന് സൂചിപ്പിച്ച് പറയുകയും ചെയ്യുമ്പോൾ, ഇങ്ഗ്ളിഷ് സംസാരം സൃഷ്ടിച്ചിരുന്ന നിരപ്പുള്ള സാമൂഹീകന്തരീക്ഷത്തിൽ ഒരു കുഴി രൂപപ്പെടുകയും, ആ കുഴിയിലേക്ക് നീയെന്ന് സംബോധനചെയ്യപ്പെട്ടയാൾ വീഴുകയും ചെയ്യും

ഇനി പറയാനുള്ളത്, സമൂഹത്തിലെ വിവിധനിലകളിൽ അമർത്തപ്പെട്ടവരെ പോയി ഉയർത്താൻ ശ്രമിക്കുന്നതിലെ വിഡ്ഢിത്തത്തെക്കുറിച്ചും വിവരക്കേടിനെപ്പറ്റിയുമാണ്. ഏത് നിലയിലുള്ളവർ മറ്റുള്ളവരെ അമിർത്തിയാലും, ആ വ്യക്തിയോ, അല്ലെങ്കിൽ ആ വ്യക്തികളോ, തികച്ചും അമർത്തപ്പെട്ടവരല്ല. അവരും, അവരുടെ നിലകളിൽ നിന്ന് കൊണ്ട് മറ്റ് പലരേയും അമർത്തിക്കൊണ്ട് വിവിധതരം നേതൃത്വങ്ങൾ സ്വരൂപിക്കുന്നവരാണ്. എന്നിരുന്നാലും മുകളിൽ നിന്നും നോക്കിയാൽ ഇവർ പലതട്ടുകൾക്കും താഴെയായിരിക്കും. ഇങ്ങിനെ പലതട്ടുകൾക്ക് താഴെയുള്ള ആളെ ഉയർത്താനായി, മുകളിലുള്ള ആൾ താഴെനിലവാരങ്ങളിലേക്ക് പോയി, *മനുഷ്യർ തുല്ല്യരാണ്* എന്നോ അല്ലെങ്കിൽ എല്ലാ മനുഷ്യർക്കും തുല്ല്യമായ മാന്യതയുണ്ട് എന്നോ പറഞ്ഞ്, സമത്തം നടപ്പിലാക്കാൻ ഒരുമ്പെട്ടാൽ, അനുഭവം തികച്ചും പരിതാപകരമായിരിക്കും. ഫ്യൂഡൽ ഭാഷകളിൽ താഴെയിരിക്കുന്നവനോട് സമത്തം സ്ഥാപിച്ചാൽ, അതിന് മുതിരുന്ന ആൾ സാമൂഹികമായി തരംതാഴുകയേയുള്ളു. മറ്റേയാൾ മുകളിൽ നിന്നും വാക്കുകളാൽ നിലംപതിച്ച ആളെ ചവുട്ടി അമർത്തി ഉയരാനേ ശ്രമിക്കുകയുള്ളു. താഴെയുള്ള ആൾ വെറുതെയൊന്ന് വാക്കുകളാൽ സമത്തം സ്ഥാപിച്ചാൽ മതി, മുകളിലെയാൾക്ക് സാമൂഹികമായി കുഴിയിൽ വീണ അവസ്ഥവരാൻ.

കാരണം, ആളുകളുടെ വലുപ്പച്ചെറുപ്പം ഒരു വ്യക്തിപരമായ ദൗർബല്ല്യമോ അല്ലെങ്കിൽ ശക്തിയോ അല്ല. മറിച്ച്, മലയാള ഭാഷാകോഡുകളിലെ രൂപകൽപ്പനയ്ക്ക് അനുസൃതമായി ആളുകൾ നിലയുറപ്പിക്കപ്പെടലാണ്. ഭാഷ മാറ്റാതെ, സാമൂഹിക ബന്ധകോഡുകളിൽ മാറ്റം വരുത്താൻ ആവില്ല.

ഇവിടെ പറയാനുള്ള മറ്റൊരുകാര്യം താഴെയുള്ളവരെ യഥാർത്ഥത്തിൽ വളർത്താൻപോയാൽ, ആ താഴെയുള്ളവരുടെ മുകളിൽഉള്ളവരും, ഈ വിഡ്ഢി ഉദ്യമത്തിന് പുറപ്പെട്ട ആളെ താഴെയുള്ളവരോട് സമനാക്കാനാണ് മുകളിലുള്ളവർ ശ്രമിക്കുക. ഇങ്ങിനെ താഴോട്ട് ഇറങ്ങിച്ചെന്ന് താഴെയുള്ളവരെ ഉയർത്താൻ ഒരുമ്പെടുന്ന ഉയർന്ന നിലവാരമുള്ള ആളെ താഴെയുള്ളവന് സമനാക്കിയാൽ, താഴെയുള്ളവർ അയാളെ പിടിച്ച് താഴ്ത്തി നിലംപരിശാക്കുകയും ചെയ്യും.

അല്ലെങ്കിൽ ഗാന്ധിയും മറ്റുംചെയ്ത മാതിരി നീയെല്ലാം താഴ്ന്നവൻ, ഞാനെല്ലാം മഹാൻ

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

എന്നരീതിയിൽ തന്നെ ഉറച്ച് നിന്ന് താഴെയുള്ളവനെ ഉയർത്താൻ ശ്രമിക്കുന്നു എന്ന തട്ടിപ്പ്രീതിയിൽ പെരുമാറേണം. ഇങ്ങിനെചെയ്താൽ, താഴെയുള്ളവരിൽ ചിലർ ഈ ആളുടെ സിൽബന്ധിയായിചെർന്ന് സാമൂഹികമായി വളരും. എന്നാൽ താഴെയുള്ളവരുടെ മൊത്തമായ വളർച്ച ഇതിൽ സംഭവിക്കില്ല. ഇങ്ങിനെ സാമൂഹികമായി ജനങ്ങളെ വളർത്താൻ യാതോരു തട്ടിപ്പുമില്ലാതെ ശ്രമിച്ചത് ഇങ്ഗ്ളിഷുകാരാണ്. എന്നാൽ അവർ വളർത്തിക്കൊണ്ടുവന്ന ജനക്കൂട്ടങ്ങൾ തന്നെ ഇന്ന് അവരെ പഴിചാരുന്നു. അവരുടെ പുതിയ സാമൂഹിക നേതാക്കളുടെ വാക്കുകൾ കേട്ട്.

ഭാഷ കോഡുകളിൽ മാറ്റം നടത്തി ആളുകൾക്ക് ഉയരാനും മറ്റുള്ളവരെ താഴ്ത്താനും ആവും എന്ന് ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന ആളുകൾക്ക് നന്നായി അറിവുള്ളകാര്യമാണ്. ഇത് സാമൂഹികാന്തരീക്ഷത്തിൽ ഒരു പ്രത്യേകതരം നിഷേധാത്മക സ്വഭാവം വളരാൻ കാരണമാകുന്നു. മറ്റുള്ളവരെ, പ്രത്യേകിച്ചും, തുല്ല്യനിലവാരമുള്ളതോ, അതുമല്ലെങ്കിൽ താഴെനിന്നും മുകളിലേക്ക് വളരാൻ ശ്രമിക്കുന്നവരെയോ, അതുമല്ലെങ്കിൽ തൊട്ട് മകുളിലുള്ളവരെയോ പറ്റി താഴ്ത്തിപ്പറുയുക, ദുഷ്പ്രചരണം നടുത്തുക, അവരെ വിലകുറയ്ക്കുന്ന കഥകൾ, അവ ശരിയാണെങ്കിലും അല്ലെങ്കിലും, മെനക്കെട്ട് പ്രചരിപ്പിക്കുക, തുടങ്ങിയ ചെയ്തികൾ ആകും നിഷേധാത്മകമായ സ്വഭാവം.

ഇതിന്റെയെല്ലാം മൊത്തമായ ഉദ്ദേശ്യം YOUഎന്ന വാക്കും HE/SHEഎന്നവാക്കും മലയാളത്തിൽ താഴ്ന്ന നിലവാരത്തിലേക്ക് എത്തിക്കുകയോ, അതിൽ നിലനിർത്തുകയോ ചെയ്യുകയെന്നതാണ്.

ഇതുമായി ബന്ധപ്പെട്ട് മറ്റ് പല ചതിപ്രയോഗങ്ങളും ഭാഷാപരമായ പെരുമാറ്റങ്ങളിൽ സ്വമേധയാ വളർന്നുവരുന്നു. ഇങ്ഗ്ളിഷിൽ പൊതുവെ ഓറിയന്റൽ ട്രെച്ചറി (Oriental treachery) (ഏഷ്യക്കാരുടെ ഇടയിലെ പാരപണിസ്വഭാവം) എന്ന പേരിൽ പണ്ട് കാലം മുതൽ അറിയപ്പെട്ടിരുന്ന കാര്യവുമായി ഇതിന് ബന്ധമുണ്ടായേക്കാം. എന്നാൽ ഈ ചതിപ്രയോഗത്തിന്റെ പൊരുളും, വ്യാപ്തിയും ഇങ്ഗ്ളിഷ്കാരിൽ ആർക്കെങ്കിലും വ്യക്തമായി മനസിലായിട്ടുണ്ടോ എന്നത് സംശയമാണ്.

ഈ ചതിപദ്ധതിയുടെ ചില ഉദാഹരണങ്ങൾ ഇവിടെ നൽകാം. എന്നാൽ ഈ ഉദാഹരണങ്ങളിൽ മാത്രമല്ല ഇതിന്റെ വ്യാപ്തി നിലനിൽക്കുന്നത്.

സമപ്രായക്കാരനായ മുതലാളിയുടെ മുന്നിൽ വച്ച് മറ്റുള്ളവരോട്, തൊഴിലാളി, മുതലാളിയെക്കുറിച്ച്, ഓര്, ഓല്, അവർ (മലബാർ ഭാഷാ പ്രയോഗങ്ങൾ), അദ്ദേഹം, സാർ തുടങ്ങിയ വാക്കുകൾ ഉപയോഗിക്കുന്നു. എന്നാൽ ഈ മുതലാളി ഒന്ന് പുറത്ത് പോകുകയോമറ്റോചെയ്താൽ, ആ നിമിഷം തൊഴിലാളി, സൂചനാ വാക്ക് മാറ്റി ഓൻ (മലബാർ ഭാഷാ പ്രയോഗം), *അവൻ, അവനാര്? അവൻ എന്തിന് കൊള്ളും?* തുടങ്ങിയവാക്കുകളിലേക്ക് സ്വരം മാറ്റുന്നു. ഇത് പലപ്പോഴും, ശക്തനല്ലാത്ത മുതലാളിയുടെ കാര്യത്തിലാണ് സംഭവിക്കുക. ഇങ്ങിനെയുള്ള ഭാഷാപരമായ ചതിപ്രയോഗങ്ങൾ ഇങ്ഗ്ളിഷിൽ പ്രവർത്തിക്കാൻ പ്രയാസമാണ്. കാരണം, ഇതിനാവശ്യവായ കോഡുകൾ ഇല്ലാ എന്നുമാത്രമല്ല, മറിച്ച് ഇങ്ങിനെയുള്ള പെരുമാറ്റങ്ങൾ ചെയ്യാനുള്ള പ്രകോപനവും ഇങ്ഗ്ളിഷിൽ ഇല്ലതന്നെ.

ഇക്കാരണത്താൽ തന്നെ ഫ്യൂഡൽ ഭാഷാ അന്തരീക്ഷമുള്ള സ്ഥലങ്ങളിൽ കീഴ്ജീവനക്കാരനേയും, വീട്ടുവേലക്കാരികളേയും, മറ്റുവിധത്തിൽ താഴെയുള്ളവരേയും തെല്ലൊരു അകറ്റലിൽനിർത്തുകയും, അവർക്ക് അമിതസ്വാതന്ത്ര്യം എന്ന് വിശേഷിപ്പിക്കാവുന്ന യാതോന്നും അനുവദിക്കരുത് എന്നുമുള്ള ഒരു ചിന്താവിശേഷം ആളുകളിൽ സ്വമേധയാ കയറിക്കൂടും. കാരണം, താഴ്ത്തിവയ്ക്കപ്പെടുന്നവൻ അത്രകണ്ട് മത്സരബുദ്ധിയും പ്രയോഗിക്കും എന്നത് ഏവർക്കും അറിവുള്ള കാര്യമാണ്.

മാത്രവുമല്ല, താഴ്ത്തിവയ്ക്കപ്പെടുന്നവർ, അവരുടെ മുകളിലുള്ളവരെ വാക്കുകളിലൂടെ വിഘടിപ്പിക്കുവാൻ ഉത്സാഹംകാണിച്ചുകൊണ്ടേയിരിക്കും. ഇത് അവരുടെ നിലനിൽപ്പിനും, അവരുടെ നൈസർഗ്ഗികമായ വ്യക്തിത്വത്തിനും ആവശ്യമായ ഒരു കാര്യമായി നിലനിൽക്കും. സാധാരണയായി ഇക്കൂട്ടർ മുകളിലുള്ളവരിലെ ശാരീരികമായോ, പ്രായത്താലോ, സമൂഹികമായോ, സാമ്പത്തികമായോ ശക്തികുറയുന്നവരെ, കണ്ടെത്തി അവരുടെമേൽ താഴ്ന്നവാക്കുകൾ ഉപയോഗിക്കാൻ ഉത്സാഹം കാണിക്കും. പലപ്പോഴും ഇതിന് ഇരയാകുന്നവർ ചെറുപ്രായക്കാരാകും. അത്പോലെ തന്നെ ഭാഷാകോഡുകളിൽ തരംതാണതായി കാണപ്പെടുന്ന തൊഴിൽചെയ്യുന്നവരും, സാമൂഹികമായി നിലവാരംകുറഞ്ഞ വൈവാഹികബന്ധത്തിലേർപ്പെട്ടവരുംമറ്റും അവരുടെ കുടുംബത്തിലെ ആശ്രിതരായ തൊഴിലാളികളാൽ ഇങ്ങിനെ തരംതാഴ്ത്തപ്പെട്ടാൽ, അതിനെതിരെ പ്രതിരോധം നടത്താൻപ്രയാസപ്പെട്ടേക്കാം. പ്രത്യേകിച്ചും, അവരുടെകൂടെയുള്ള മറ്റ് ഉയർനിലവാരത്തിലുള്ള ബന്ധുജനങ്ങൾ അവർക്ക് ആവശ്യമായ സംരക്ഷണം വാക്കുകളാലും, പരിചയപ്പെടുത്തലിലുംമറ്റും നൽകാൻ ബോധപൂർവ്വം വിസ്സമ്മതിച്ചാൽ.

അങ്ങിനെനോക്കുമ്പോൾ, താഴെ നിലകളിൽ പെടുത്തിയിരിക്കുന്ന വ്യക്തികൾക്ക് മുകളിലുള്ളവരുടെ ഇടയിൽ ശക്തമായ വിഘടനം നടത്തുവാനുള്ള കഴിവ് ഉള്ളതായി കാണാം.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ഇക്കാരണത്താൽ തന്നെ, പല വീടുകളിലും, താഴ്ന്ന നിലകളിൽ വച്ചിരിക്കുന്ന കീഴ്ജീവനക്കാരെ തെല്ലൊരു അകൽച്ചയിലാണ് നിർത്തുക. എന്നാൽ, ഇക്കൂട്ടരും അവരുടെ ബുദ്ധിയും കുരുട്ടുബുദ്ധിയും സദാ ഉപയോഗിച്ച്കൊണ്ട് മുകളിലുള്ളവരുടെ ഇടയിൽ ഒരുവിള്ളൽ സൃഷ്ടിക്കുവാൻ ശ്രമിച്ച്കൊണ്ടിരിക്കും.

അതേ സമയം, ഇങ്ങിനെയുള്ള തരംതാഴ്ത്തിവച്ചിരിക്കുന്ന കീഴ്ജീവനക്കാരെ ബോധപൂർവ്വം മുകളിലെ ആളുകൾ മറ്റൊരുരീതിയിൽ ഉപയോഗിക്കാനും മുതിരാറുണ്ട്. അതിങ്ങിനെയാണ്. പുറത്ത് നിന്നും വരുന്ന ആരെയും തരംതാഴ്ത്താൻ, അവരെ ഈ കീഴ്ജീവനക്കാരെക്കൊണ്ടൊന്ന് കൈകാര്യംചെയ്യിക്കുക. ഈ കീഴ്ജീവനക്കാർ വളരെ വ്യക്തമായി തന്നെ വരുന്ന ആളെ വിലമതിക്കും. ആഗതന് സ്വാഗതവും ആദരവും, വ്യക്തിത്വവും ഏകാനാണ് കിട്ടിയിരിക്കുന്ന പൊതുവായ നിർദ്ദേശമെങ്കിൽ, അത് ഭാഷാകോഡുകളിലൂടെയും, അതിന് അനുസൃതമായുള്ള സ്വരത്തിലൂടെയും, ശാരീരികഭാഷയിലൂടെയും ആഗതനെ അറിയിക്കുകയും ചെയ്യുന്നു. എന്നാൽ ആഗതനെ തരംതാഴ്ത്താനും, വ്യക്തിത്തം ദ്രവിച്ചവനും, സാമൂഹികമായി അധമനുമാക്കാനാണ് പൊതുവായി ലഭിച്ചിട്ടുള്ള നിർദ്ദേശമെങ്കിൽ, ഇക്കാര്യം ഭാഷാകോഡുകളിലൂടെയും, അതിന് അനുസൃതമായ പരുക്കൻ സ്വരത്തിലൂടെയും, തരംതാഴ്ത്തുന്ന ആംഗ്യങ്ങളിലൂടെയും, നോട്ടത്തിലാലും, ശാരീരികഭാഷയിലൂടെ അറിയിക്കുന്നു.

ഇങ്ങിനെയുള്ള ഒരു സാമൂഹികയന്ത്രമായി പ്രവർത്തിക്കാൻ ഇങ്ഗ്ളിഷ് ഭാഷ പ്രദേശികഭാഷയായി കൈകാര്യം ചെയ്യുന്ന യാതോരുവ്യക്തിക്കും ആവില്ലതന്നെ. ഇക്കാര്യത്താലും ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷം ദിവ്യമാംവിധം മൃദുലവും, അപരവ്യക്തികളുടെ വ്യക്തിത്വത്തെ ഹാനിക്കാത്തതുമാണ്.

ഇന്ത്യയിൽ ഈ ആവശ്യത്തിനായിത്തന്നെ ഇങ്ഗ്ളിഷ് അറിയാത്തവരെ, തരംതാണ കീഴ്ജീവനക്കാരായി പലവേദികളിലും ഉപയോഗിക്കുന്നുണ്ട്. വെറുതെയൊന്ന് നിരീക്ഷിച്ചാൽ, പല വ്യാപാരവാണിജ്യ അല്ലെങ്കിൽ ധനകാര്യ സ്ഥാപനങ്ങളുടെ മുന്നിലുള്ള സെക്യൂറിറ്റിക്കാരും മറ്റും ഇക്കൂട്ടത്തിൽ പെടുന്നവരാണ്. സ്വയം തരംതാണ നിലവാരത്തിൽ നിൽക്കാൻ ഇക്കൂട്ടർ തയ്യാറാണ്. കാരണം, ഈ തരംതാഴ്ന്ന നിലവാരത്തിലുള്ള അവരുടെ നിലയാണ് അവരിലെ നിഷേധാത്മകതയ്ക്ക് വീര്യംകൂട്ടുന്നത്. ഈ നിഷേധാത്മകതയാണ്, അവരുടെ മേലധികാരികൾ വിലമതിക്കുന്നത്. അതിനാലാണ് അവർക്ക് തൊഴിൽകിട്ടുന്നതും.

ബ്യൂട്ടിഷ്-ഇന്ത്യയിലെ ഇങ്ഗ്ളിഷ് ഭരണസമ്പ്രദായങ്ങളും, ഇന്നത്തെ ഇന്ത്യൻ സർക്കാർ ഓഫിസുകളിലെ സമ്പ്രദായങ്ങളും തമ്മിലുള്ളവ്യത്യസത്തെക്കുറിച്ച് ഇവിടെ പ്രതിപാദിക്കേണ്ടിയിരിക്കുന്നു. ബ്യൂട്ടിഷ്-ഇന്ത്യൻ ഭരണകാലഘട്ടങ്ങളിൽ ഇങ്ഗ്ളിഷുകാർ ഇവിടെ പുതുതായി സർക്കാർ ഓഫിസുകളും, അവയ്ക്ക് ആവശ്യമായ സംവിധാനങ്ങളും, നടപടിക്രമങ്ങളും വികസിപ്പിച്ചെടുത്തിരുന്നു. ഈ സർക്കാർ ഓഫിസുകളിൽ ഓഫീസർമാരായി നിയമിക്കപ്പെട്ടിരുന്നവർ പൊതുവെ ഇങ്ഗ്ളിഷ് ഭാഷയിലും ഇങ്ഗ്ളിഷ് ക്ളാസിക്ക്സിലും നല്ലനിലവാരമുള്ളവരായിരുന്നു. ഇക്കാരണത്താൽതന്നെ ഓഫീസുകളിൽ ഇങ്ഗ്ളിഷ് ഭാഷയുടെ നിറപ്പുള്ള സാമൂഹികാന്തരീക്ഷത്തിന്റെ ഒരു മൃദുലാന്തരീക്ഷം നിലനിന്നിരുന്നു. എന്നാൽ ഓഫീസർമാർക്ക് കീഴിൽവന്നിരുന്ന ഗുമസ്തർ (ക്ളാർക്കുകൾ) ഇങ്ഗ്ളിഷ്ഭാഷാ പരിജ്ഞാനം കുറവുള്ളതോ, ലവലേശം ഇല്ലാത്തവരോ, ആയിരുന്നു, മിക്കവാറും. ഇക്കാരണത്താൽതന്നെ, പൊതുജനം സർക്കാർ ഓഫീസുകളിൽ വന്നാൽ, അവർ ഓഫീസറെയാണ് നേരിട്ട് കാണേണ്ടത്. അല്ലാതെ ക്ളാർക്കുമാരെപോയി തൊഴുതുനിൽക്കേണ്ടുന്ന അവസ്ഥയില്ലായിരുന്നു. ഉദാഹരണത്തിന്, ഒരു സബ് റജിസ്ട്രാർ ഓഫീസിൽ, ആധാരം റജിസ്റ്റർചെയ്യാൻ ഒരാൾവന്നാൽ, കാര്യങ്ങൾ സബ് റജിസ്ട്രാർമുഖേനെയാണ് നടത്തേണ്ടത്. സബ്റജിസ്ട്രാറാണ് രേഖകൾ വാങ്ങിക്കുക. അവ, സബ്റജിസ്ട്രാർ ക്ളാർക്കുമാർക്ക് നൽകും. അവയിലെ നടപടിക്രമങ്ങൾ കഴിഞ്ഞാൽ, സബ്റജിസ്ട്രാർ രേഖകൾ കൈവശംവാങ്ങിച്ച്, ആധാരം റജിസ്റ്റർചെയ്തവ്യക്തിയെ ഏൽപ്പിക്കും.

താഴെനിലകളിൽ ഉള്ള ആളക്കൊണ്ട് ആഗതനെ ഒന്ന് പ്രോസസ് ചെയ്യിക്കുന്ന ഏർപ്പാട് ബ്യൂട്ടിഷ്-ഇന്ത്യയിലെ സർക്കാർ ഓഫീസുകളിൽ ഔപചാരികമായി ഇല്ലായിരുന്നു. ബ്യൂട്ടിഷ് ഭരണത്തിന്റെ യഥാർത്ഥ സ്വാദ് അനുഭവിച്ചിട്ടില്ലാത്ത കൊച്ചി-തിരുവിതാംകൂർ പ്രദേശങ്ങളിൽ കാര്യങ്ങൾ നേരെമറിച്ചായിരുന്നു. ഇതിനെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം.

ഇന്നത്തെ ഇന്ത്യൻ സർക്കാർ ഓഫീസുകളിൽ കാര്യങ്ങൾ തികച്ചും വിപരീതമാണ്. പ്യൂണും ക്ളാർക്കും വരുന്ന പൊതുജനത്തെ ഒന്ന്ശരിക്കും കശക്കാനുള്ള അവസരം ഒരു അധികാരമായിത്തന്നെയാണ് പരിഗണിക്കുന്നത്. അതെ സമയം ഇവരുടെ മകുളിലെ മേലധികാരികളും ഇവരിൽനിന്നുംകാര്യമായി വ്യത്യാസം ഉള്ളവരല്ല. ഇങ്ഗ്ളിഷിൽ പരിജ്ഞാനം ഇന്ന് സർക്കാർ സേവനത്തിന് ആവശ്യമല്ലാത്തകാര്യമാണ്. ഇങ്ങിനെനോക്കിയാൽ, ഇന്നത്തെ ഒട്ടുമിക്ക സർക്കാർ ഓഫീസർമാരും, ക്ളാർക്കുമാരും, ഇങ്ഗ്ളിഷുകാർ ഭരിച്ച ബ്യൂട്ടിഷ്-ഇന്ത്യയിലെ സർക്കാർ ഓഫിസുകളിലെ വളരെ തരംതാഴ്ന്ന സ്ഥാനങ്ങളിൽ ഉള്ള ആളുകളുടെ മാനസികനിലവാരത്തിലുള്ളവരാണ്.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

എന്നാൽ, ഇന്നും ഇന്ത്യൻ സർക്കാർ സേവനത്തിൽ ഇങ്ഗ്ളിഷിനോടും, ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തോടും അനുകമ്പയും, ആദരവും, അതിനെ അനുകരിക്കാൻ ആഗ്രഹിക്കുന്നവരും ഉണ്ട് എന്നതും വാസ്തവം തന്നെ. എന്നാൽ ഇക്കൂട്ടർ സർക്കാർ ഓഫിസുകളിൽ വരുന്ന പൊതുജനത്തിനെ കീഴ്ജീവനക്കാരുടെ വട്ടംകറക്കലിൽനിന്നും രക്ഷിക്കാൻ തുനിഞ്ഞാൽ, കീഴ്ജീവനക്കാർ ഉടൻതന്നെ പരുക്കൻ സ്വരത്തിൽ പ്രതികരിക്കും. 'സാറ്, സാറിന്റെ പണിചെയ്താൽ മതി. ഞങ്ങളുടെ പണിയിൽ ഇടപെടണ്ടാ', എന്ന്. ഇങ്ങിനെ സംഭവിച്ച ചരിത്രം ഈ എഴുത്തുകാരന് അറിവുള്ളകാര്യമാണ്.

ഇതിലൊന്നും ആരെയും വ്യക്തിപരമായി പഴിപറഞ്ഞിട്ട് കാര്യമില്ല. കാരണം സാമൂഹികാന്തരീക്ഷവും, സർക്കാർഓഫീസിലെ അന്തരീക്ഷവും, പുറത്ത്നിന്നും സർക്കാർഓഫീസിലേക്ക് കറയിവരുന്ന ആളുടെ മാനസികാന്തരീക്ഷവും മറ്റും ഇങ്ഗ്ളിഷിലുള്ളത് അല്ല. അവയെല്ലാം തന്നെ പ്രാദേശിക ഭാഷയിലെ മൃഗീയമായ കോഡുകളാൽ ബാധിക്കപ്പെട്ടിട്ടുള്ളതോ, അല്ലെങ്കിൽ രുപപ്പെട്ടിട്ടുള്ളതോ, അതുമല്ലെങ്കിൽ രൂപകൽപനചെയ്യപ്പെട്ടിട്ടുള്ളതോ ആണ്. ഈ ഭാഷാകോഡുകൾ മനസ്സിൽ നിക്ഷേപിക്കുന്ന സാമൂഹിക ഭയവും, വെപ്രാളങ്ങളും, ബഹുമാനത്തിനായുള്ള പരക്കംപാച്ചിലും, മറ്റവനെ തറപറ്റിക്കുകയെന്ന ആവശ്യകതയും മറ്റും അനുസരിച്ച് വ്യക്തികൾ പ്രവർത്തിക്കും.

ഇതിനെല്ലാം ഒരു മാറ്റം വരണമെങ്കിൽ, പ്രാദേശികമായി ഇന്ന് ഉപയോഗിക്കപ്പെടുന്ന ഭാഷകൾതന്നെ മാറ്റേണ്ടതാണ്. ഇത് മാറ്റാതെ, വ്യക്തികളെ പഴിപറഞ്ഞിട്ട് യാതോരുകാര്യവും ഇല്ല. ഇങ്ഗ്ളിഷ് അറിയുന്ന ആൾ നല്ലവനും, അത് അറിയാത്തആൾ മോശക്കാരനും ആണ് എന്ന ഒരു ചിന്താഗതിയും ആവശ്യമില്ല. മറിച്ച്, ഓരോ വ്യക്തിയും സംസാരിക്കുന്നതും പെരുമാറുന്നതും, മനസ്സിൽ ഓടുന്നതും സംസാരത്തിലൂടെ പുറത്തുവരുന്നതുമായ ഭാഷകളിലെ കോഡുകൾ നൽകുന്ന കൽപ്പനകൾ പ്രകാരമാണ്. ഇവയുടെ സ്വാധീനശക്തിയേയും സാമൂഹിക ബലത്തേയും നിഷേധിക്കാനാവില്ല.

ബഹുമാനം നൽകൽ എന്ന് പറയുന്നതും, വിധേയത്വം കാണിക്കൽ എന്ന് പറയുന്നതും ഒരേ കാര്യം തന്നെയാണ്, ഫ്യൂഡൽ ഭാഷകളിൽ.

കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് (Pristine English) (ഇന്നത്തെ ഇന്ത്യൻ-ഇങ്ഗ്ളിഷല്ല) സംസാരിക്കുന്ന ജനതയുടെ ഇടയിൽ ബഹുമാനം പിടിച്ചെടുക്കാനുള്ള തിക്കുംതിരക്കും, അതിനായി എങ്ങിനെങ്കിലും പണം ഉണ്ടാക്കുവാനുള്ള ആക്രാന്തവും ഉണ്ടാവില്ല. മാത്രവുമല്ല, ആരെയും വാക്കുകളാൽ താഴെക്കിടയിൽ സ്ഥാപിക്കാനുംകഴിയില്ല. ആരെയും പ്രീതിപ്പെടുത്താനായി ഭാഷാകോഡുകളുടെ മുകൾത്തട്ടിൽ സ്ഥാപിക്കാനും ആവില്ല. സ്വന്തമായി കാര്യങ്ങൾ മറ്റാരുടേയും സഹായമോ, മധ്യസ്ഥമോ, ഇല്ലാതെതന്നെ പറയാനും, കാര്യങ്ങളുടെ നിജസ്ഥിതി ചർച്ചചെയ്യാനും ആർക്കും ആവും. ഇങ്ങിനെ ചെയ്യുന്ന ആരെയും, നീ, താൻ, മോനെ, മോളെ, കുട്ടി, അവൻ, അവൾ, അവറ്റകൾ, എന്താടാ, എന്താടീ, ഓൻ, ഓള്, ഐറ്റിങ്ങൾ, എന്താനെ, എന്താളെ (മലബാർ ഭാഷാപ്രയോഗങ്ങൾ) തുടങ്ങിയ വാക്കുകളാൽ സൗകര്യപ്രദമായി അപമാനിക്കാനോ, ഒതുക്കാനോ ആവില്ല.

ഇതുമായി ബന്ധപ്പെട്ടതും, കേരളത്തിലേയും ഇന്ത്യയിലേയും ഔദ്യോഗിക രംഗത്ത് നടമാടുന്ന പല കാര്യങ്ങളെയുംപറ്റി KALEIDOSCOPIC HUESന്റെ അടുത്ത ലക്കത്തിൽ ചർച്ചചെയ്യുന്നതാണ്.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

# സ്വാതന്ത്ര്യസമരമെന്ന കെട്ടുകഥയിൽനിന്നും

വിദ്യാഭ്യാസത്തിൽ അഗ്രഗണ്യരായ ഇന്ത്യൻ ചരിത്രകാരന്മാരും, ജനങ്ങളോട് നാട്ടിന്റെ പുരോഗതിക്ക് പ്രവർത്തിക്കുന്നവരെന്ന് അവകാശപ്പെടുന്ന പത്രമാധ്യമങ്ങളും മറ്റും ഇന്ത്യയുടെ ആദ്യത്തെ സ്വാതന്ത്ര്യ സമരമെന്ന് നിരന്തരം ജനങ്ങളെ ഉൽബോധിപ്പിക്കുന്ന ഒന്നാണ് *ശിപായി ലഹള*(Sepoy Mutiny). ഹിന്ദി ഭാഷയിൽ സാധാരണ പട്ടാളക്കാർക്കും, പോലീസുകാർക്കും ഉള്ള പേരാണ് ശിപായി. ഈ വാക്ക് സർക്കാരാപ്പീസിലെ പ്യൂണുമാർക്കും ഉള്ള ഔദ്യഗിക നാമകരണം ആയും കാണപ്പെടുന്നു. ഈ മൂന്നുകൂട്ടർക്കും ശിപായി എന്ന ഔദ്യോഗിക നാമകരണം വന്നതിൽ, വളരെ താഴ്ന്ന നിലവാരത്തിലുള്ള ആളുകളെയാണ് ഇങ്ഗ്ളിഷുകാർ ഈ മൂന്നു തൊഴിലുകൾക്കും നിയമിച്ചത് എന്നൊരു ധ്വനിനൽകുന്നുണ്ട്. ഇന്നും ഈ കാര്യത്തിൽ കാര്യമായ വ്യത്യാസം വന്നിട്ടുണ്ട് എന്ന് തോന്നുന്നില്ല. എന്നാൽ ഭാഷാപരമായി ഇവരിൽ കാര്യമായ നിഷേധാത്മകശക്തി ഉറഞ്ഞ് കൂടുന്നുണ്ട് എന്നതിനെപ്പറ്റി കഴിഞ്ഞ ലക്കത്തിലെ KALEIDOSCOPIC HUESൽ സൂചിപ്പിച്ചിരുന്നു.

എന്നിരുന്നാലും ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ പട്ടാളക്കാരായി തിരഞ്ഞെടുക്കപ്പെട്ട ഇന്ത്യൻ ഉപദ്വീപിലെ ആളുകൾക്ക് കാര്യമായ സാമൂഹിക ഉന്നമനം ലഭിച്ചിരുന്നു എന്നുള്ളതാണ് വാസ്തവം. പലരും ജാതിപരമായും, സാമൂഹികമായും, വളരെ താഴ്ന്ന നിലവാരങ്ങളിൽഉള്ളവരും, മാന്യമായ വസ്ത്രധാരണം പോലും നടത്താൻ പാരമ്പര്യമായി വിലക്കുകൾ ഉള്ളവരുമായിരുന്നു.

NĀYĀDIS.

YERUKALAS.

ഇങ്ഗ്ളിഷ് ഭരണം താഴെക്കിടയിലെ ജനങ്ങളെയാണ് പ്രധാനമായും ഉയർത്തിയത്. കള്ളരാജാക്കന്മാർക്കും ഭൂപ്രഭുക്കൾക്കും സെമീന്താരികൾക്കും അല്ല ഉന്നമാനം ഉണ്ടായത്. എന്നാൽ ഇന്ന് ഈ കൂട്ടരാണ് ഇവിടെ ചരിത്രം പഠിപ്പിക്കുന്നത്.

Image source: Castes and tribes of Southern India by Edgar Thurston

ഇങ്ഗ്ളിഷ് കമ്പനിയിലെ ഉദ്യോഗസ്ഥർക്ക് ഈ ഉപദ്വീപിലെ ഭാഷകളിൽ, ഇങ്ഗ്ളിഷിൽ നിന്നും മനസ്സിലാക്കാൻ പറ്റാത്ത ഒരു വിചിത്രമായ ഫ്യൂഡൽ സ്വഭാവം ഉണ്ട് എന്നകാര്യത്തെക്കുറിച്ച് കാര്യമായി ബോധോദയം ഉണ്ടായിട്ടുള്ളതായി എവിടേയും പരാമർശ്ശിച്ച് കാണുന്നില്ല. എന്നാൽ ഇങ്ങിനെയുളള ഭാഷകൾ സമൂഹത്തിൽ വിചിത്രങ്ങളായ ഉച്ചനീചത്വങ്ങളും, അറപ്പുകളും, ബഹുമാനങ്ങളും, നിർബന്ധങ്ങളും, മറ്റും ഉളവാക്കിയത്, അവർ കണ്ടിരുന്നു. അതിന്റെ പിന്നിലെ കാര്യമെന്താണെന്ന് അറിയാതെ.

ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ പട്ടാളത്തിൽ ശിപായിമാർക്ക് പട്ടാള പരിശീലനത്തിന്റെ ഭാഗമായി വിവിധതരം ഔദ്യോഗിക തട്ടുകളും, നിലവാരങ്ങളും, റാങ്കുകളും നൽകിയിരുന്നെങ്കിലും, ഇതിനെല്ലാം വിപരീതമായതോ, അല്ലെങ്കിൽ ഇവയ്ക്കൊന്നും ബാധകമല്ലാത്തതോ, ആയ മറ്റൊരു ബഹുമാന-വിധേയത്വ കോഡ് ഇവരിൽ നിലനിൽക്കുന്നുണ്ട് എന്നകാര്യം പല ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരും മനസ്സിലാക്കിയിരുന്നു. ഉദാഹരണത്തിന്, മുകളിലെ റാങ്കിലുള്ള പട്ടാള റാങ്കുകാരൻ, താഴെ റാങ്കിലുള്ള ചിലരെ കാണുമ്പോൾ, അവർ നൽകേണ്ടുന്ന സെലൂട്ട് സ്വീകരിക്കാൻ മെനക്കെടാതെ, അവരുടെമുന്നിൽ കുനിഞ്ഞ്നിന്ന് അവരെ ബഹുമാനിക്കുന്നതായി പലപ്പോഴും ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർകാണാൻ ഇടവന്നിട്ടുണ്ട്.

ജാതിപരമായ ഉച്ചനീചത്വങ്ങളും, പ്രായത്താലുള്ള വ്യത്യാസങ്ങളും, കുടുംബപരമായും പാരമ്പര്യപരമായും ഉള്ള മഹനീയതകളും അധമത്വങ്ങളും, പ്രദേശികഭാഷയിൽ YOU, HE, SHE, HIS, HER, HERS, THEY, THEM തുടങ്ങിയ വാക്കുകളിൽ വൈവിധ്യമാർന്ന മാറ്റങ്ങൾ വരുത്തുന്നതാണ് ഇതിനുള്ള കാരണം. ഇങ്ഗ്ളിഷിൽ ഔദ്യോഗിക കൽപ്പനക്രമത്തിന് വിപരീതമായതും, ബദലായി നിലനിൽക്കുന്നതുമായ ഒരു കൽപ്പനാക്രമം ഭാഷയിൽ സങ്കൽപ്പിക്കാൻ പോലും ആവില്ലതന്നെ. എത്രതന്നെ പ്രൊഫഷണലായ അന്തരീക്ഷം

ഒരു ഔദ്യോഗിക സംഘടനയിൽ സ്ഥാപിച്ചാലും, *പിതാവ്, മാതാവ്, ചേട്ടൻ, ചേച്ചി, അമ്മാവൻ, അമ്മാവി, അയൽവക്കത്തുള്ള മുതിർന്നവർ, അദ്ധ്യാപകർ, സാമൂഹിക നേതാക്കൾ, മതപരമായ നേതാക്കൾ, സുഹൃത്തുക്കൾ* തുടങ്ങിയവർ സംസാരിക്കുമ്പോൾ ഇവരോട് സ്നേഹപൂർവ്വം ഉപയോഗിക്കുന്ന നീ (ഇഞ്ഞി), അവൻ (ഓൻ), അവൾ (ഓള്), എടാ, എടി, (അനെ), (അളെ) (ബ്രാക്കറ്റിൽ കൊടുത്തിരിക്കുന്നത് മലബാർ ഭാഷയിലെ വാക്കുകളാണ്) തുടങ്ങിയ വാക്കുകളിൽ കൽപ്പനയുടെ ശക്തമായ കോഡുകൾ ഉണ്ട് എന്നുള്ളതാണ് ഇങ്ഗ്ളിഷുകാർക്ക് ഇന്നും അറിവില്ലാത്ത രഹസ്യം. അതുപോലെ തന്നെ അനുജൻ, അനുജത്തി, അനുയായി, മറ്റ് ബഹുമാനിക്കുന്നവർ ഇവരോട് ഉപയോഗിക്കുന്ന വാക്കുകളിലെ ബഹുമാനവാക്കുകളിലും ശക്തമായ സ്വാധീനശക്തിയുണ്ട് എന്ന കാര്യവും ഇതുപോലുള്ളൊരു രഹസ്യം തന്നെയാണ്.

ഈ പ്രശ്നങ്ങൾ (ഇപ്പോഴുള്ള) ഇന്ത്യയിലെ എല്ലാ സർക്കാർ പ്രസ്ഥാനങ്ങളിനുള്ളിലേയും കാര്യക്ഷമതയേയും നിഷ്പക്ഷതയേയും വിപരീതമായി ബധിച്ചിട്ടുണ്ട്. എന്നാൽ (ഇപ്പോഴുള്ള) ഇന്ത്യൻ പട്ടാളത്തിൽ, ഇതിന്റെ നിഷേധാത്മകമായ സ്വാധീനം വളരെ കുറച്ചേഉണ്ടാകാവൂ എന്ന തീരുമാനത്തിൽ തന്നെയാണ് പട്ടാള പരിശീലനം നടത്തപ്പെടുന്നത്. സാധാരണ പട്ടാളക്കാരൻ തൂ, ഉസ്സ് എന്ന പദത്താലാണ് നിർവ്വചിക്കപ്പെടുന്നത്. അയാളുടെ പ്രായം, സമൂഹിക നിലവാരം, സാമ്പത്തിക നിലവാരം, നേതാക്കളുമായുള്ള അടുപ്പം തുടങ്ങിയവ യാതോരുകാരണവശാലും ഇതിൽ സ്വാധീനം ചെയ്യാൻ അനുവദിക്കുന്നതല്ല. മാത്രവുമല്ല, മാനസികമായ എന്തെങ്കിലും ഉയർന്ന വ്യക്തിത്വം ഏതെങ്കിലും പട്ടാളക്കാരനിൽ ഉണ്ടെങ്കിൽ, പരിശീലന സമയത്ത് മൃഗീയമായി ശിക്ഷിച്ചും, കഠിനമായി മാനസികമായും, ശാരീരികമായും പീഡിപ്പിച്ചും, അയാളുടെ ഔദ്യോഗികമായ അധമത്വം മനസ്സിൽ ഉറപ്പിക്കും. ഇങ്ങിനെ ചെയ്തില്ലെങ്കിൽ ഓഫീസർമാരുടെ കൽപ്പനകൾ അനുസരിക്കാനും, അവരുടെ മുന്നിൽ വഴങ്ങിനിൽക്കാനും ഭാഷാകോഡുകളിലെ വിപരീത ദിശകളിലുള്ള ഉച്ചനീചത്വ കോഡുകൾ അനുവദിക്കില്ല. മാത്രവുമല്ല, മുകളിൽ സൂചിപ്പിച്ച പിതാവ് മുതൽ മതനേതാക്കൾവരെയുള്ളവരുടെ വാക്കുകൾക്ക് ഔദ്യോഗിക ഉച്ചനീചത്വങ്ങളെ തകിടം മറിക്കാനുള്ള കഴിവും ശൂന്യമാകുന്നു. ഉദാഹരണത്തിന്, പട്ടാളക്കാരനോട് അയാളുടെ ചെറുപ്രയക്കാരനായ ഓഫീസറെ അവനെന്നും, അവളെന്നും, മറ്റും ഉള്ള വാക്കുകൾ ഉപയോഗിച്ച് കൊണ്ട്, പട്ടാളക്കാന്റെ ഉള്ളിൽ അടിച്ചേൽപ്പിക്കപ്പെട്ടിട്ടുള്ള പട്ടാള ഓഫിസറോടുള്ള ബഹുമാനകോഡുകളിൽ ഇളക്കം വരുത്താൻ അതീവ പ്രയാസമാണ്.

Image source

ബ്രൂട്ടിഷ് പട്ടാളത്തിലെ ഗൂർഖാ റജിമെന്റെ ട്രെയ്നിങ്ങ്. ഇന്ത്യൻ പട്ടാളത്തിലെ ഗൂർഖാ റജിമെന്റിന്റെ പരിശിലനം ചിത്രം കാണാൻ ഇന്റർനെറ്റിനോട് ബന്ധം സ്ഥാപിച്ചതിന് ശേഷം ഇവിടെ ക്ളിക്ക് ചെയ്യുക.

എന്നാൽ ഈ പ്രശ്നം ഇന്ത്യയിലെ പോലീസ് വകുപ്പിനെ കാര്യമായി ബാധിച്ചിട്ടുണ്ട് എന്നുള്ളതാണ് വാസ്തവം. ഇതിനെക്കുറിച്ച് വളരെയധികം പറയാനുണ്ട്. എന്നാൽ ഇത്രമാത്രം പറയാം. ചെറുപ്രായക്കാരായ ഐപിഎസ് ഓഫീസർമാരെക്കുറിച്ച് *ഓനെന്തറിയാം, ഓക്കെന്തറിയാം* (മലബാർ ഭാഷ) എന്നൊക്കെ സ്വകാര്യ സംഭാഷണങ്ങളിൽ പറയുന്ന സബ് ഇൻസ്പെക്ടർമാരെയും സിഐമാരെയും പറ്റികേട്ടിട്ടുണ്ട്.

ഇന്ത്യൻ പട്ടാളത്തിൽ ഓഫീസർമാർ തമ്മിൽ ഉപയോഗിക്കുന്നത് ഇങ്ഗ്ളിഷ് ഭാഷയാണ്. ഇതിന് പകരം അത് ഹിന്ദിയാക്കിയാൽ, പട്ടാളം ഇന്ത്യൻ പോലീസുമാതിരിയാകും. ചിലപ്പോൾ പോലീസിനുള്ളിലുള്ള പ്രശ്നങ്ങളേക്കാൾ ഗുരുതരമായ പ്രശ്നങ്ങൾ ഉടലെടുത്തേക്കാം. കാരണം കൈയിൽ തോക്കാണ്. ലാത്തിയല്ല.

> ഇന്ത്യൻ പട്ടാളത്തിൽ ഓഫീസർമാർ എന്ത് കൊണ്ടാണ് വിദേശ ഭാഷയായ ഇങ്ഗ്ളിഷ് ഉപയോഗിക്കുന്നത് എന്ന് ചോദിക്കാൻ ഇന്നുവരെയും ഇന്ത്യയിലെ യാതോരു രാജ്യസ്നേഹിയും ധൈര്യപ്പെടുന്നില്ല എന്നതിൽ വലിയ അത്ഭുതം തോന്നേണ്ടകാര്യമില്ല.

ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ പട്ടാളം മൂന്നു വ്യത്യസ്ത പട്ടാളങ്ങളായിരുന്നു. മെദ്രാസ്, ബോംബെ, ബെങ്ഗോൾ എന്നിവ. ഇതിൽ ബെങ്ഗോൾ പട്ടാളത്തിൽ, പട്ടാളക്കാരെ എടുക്കുന്നതിൽ ഇങ്ഗ്ളിഷുകാർക്ക് ഒരു അബദ്ധം പറ്റിയെന്നാണ് തോന്നുന്നത്. പട്ടാള നിയമനത്തിൽ ഉയർന്ന ജാതിക്കാർക്കാണ് മുൻതൂക്കം നൽകിയത്. മറ്റ് രണ്ട് പട്ടാളത്തിലും, ഇങ്ങിനെയൊരു മുൻതൂക്കം ഉയർന്ന ജാതിക്കാർക്ക് നൽകിയിരുന്നില്ല. ഉയർന്ന ജാതിക്കാർ അമിതമായുണ്ടായിരുന്ന ബെങ്ഗോൾ പട്ടാളത്തിൽ, അവരെക്കാൾ ഉയർന്ന റാങ്കിൽ താഴ്ന്ന ജാതിക്കാർ ഉള്ളത് ഒരു പ്രശ്നം തന്നെയായിരുന്നു. കാരണം, താഴ്ന്ന ജാതിക്കാരന് ന്യായമായും സാമൂഹികമായും, വ്യക്തിപരമായും നിലവാരങ്ങൾ കുറവായിരിക്കും. മാത്രവുമല്ല, ഭാഷാപരമായി, താഴെജാതിക്കാരൻ താഴ്മയിൽ നിൽക്കേണ്ടവനാണ്. ഇങ്ങിനെയുള്ളവൻ, ഉയർന്ന ജാതിക്കാരനെ, തൂ (നീ, ഇഞ്ഞി), ഉസ്സ് (അവൻ, ഓൻ), തുടങ്ങിയവാക്കുകൾ ഉപയോഗിക്കാൻ സൗകര്യപ്പെടുത്തുന്ന ഇങ്ഗ്ളിഷ് കമ്പനിയുടെ ഭരണം ഉയർന്ന ജാതിക്കാർക്ക് ഒരു പ്രശ്നം തന്നെയായിരുന്നു.

ഇതിൽ ഏറ്റവും പ്രയാസമേറിയ പ്രശ്നം ഇങ്ങിനെയുള്ള ഒരു ഭീമത്സമായ പ്രശ്നത്തെക്കുറിച്ച് ഇങ്ഗ്ളിഷുകാർക്ക് വിവരം ഇല്ലായിരുന്നുവെന്ന്മാത്രമല്ല, ഇത് വിവരിച്ചുകൊടുക്കുവാൻ ആർക്കും ആയില്ലാ എന്നതുമാണ്.

> ഉയർന്ന ജാതിക്കാർക്ക് മുൻതൂക്കം നൽകാതിരുന്ന ബോംബെ, മെദ്രാസ് പട്ടാളങ്ങൾ ശിപായി ലഹളക്കാലത്ത് ഇങ്ഗ്ളിഷ് കമ്പനിക്ക് പൂർണ്ണമായ പിന്തുണ നൽകിയെന്നുള്ള കാര്യം ശ്രദ്ധേയമാണ്. എന്നുവച്ചാൽ ഈ ആദ്യത്തെ ഇന്ത്യൻ സ്വാതന്ത്ര്യ സമരം എന്ന് കൊട്ടിഘോഷിക്കപ്പെടുന്ന ഈ സംഭവത്തിന്, ഇന്നുള്ള ഇന്ത്യയിലെ ബഹുഭൂരിപക്ഷം ജനങ്ങളുടേയും മുൻഗാമികൾ പിന്തുണനൽകില്ലാ എന്നുമാത്രമല്ല, അവർ ഇങ്ഗ്ളിഷ് പക്ഷത്തിനോടൊപ്പമാണ് നിലകൊണ്ടതും.

ഡെൽഹിക്കടുത്തുള്ള ഒരു ചെറിയ പ്രദേശമായ മീററ്റിലാണ് ഈ പട്ടാളക്യാമ്പിലെ കലാപം പൊട്ടിപ്പുറപ്പെട്ടത്. ഇവിടെ അറിയേണ്ടുന്ന ഞെട്ടിപ്പിക്കുന്ന വാസ്തവം, മീററ്റിലെ പൊതുജനങ്ങൾ ഇതിനോട് യാതോരുവിധത്തിലും കൂട്ടുനിൽക്കുകയോ, സഹകരിക്കുയോ ചെയ്തില്ല. മറിച്ച്, അനുസരണക്കേട് കാണിച്ച്, ലക്കും ലഗാനുമില്ലാതെ പുറത്ത് വരുന്ന കലാപകാരികൾ നാട്ടിൽ പ്രശ്നങ്ങൾ ഉണ്ടാക്കുകയും, പൊതുജനത്തിന്റെ ജീവനും സ്വത്തിനും, അവരുടെ സ്ത്രീകൾക്കും, ആപത്തുവരുത്തും എന്ന ഭീതിതന്നെയായിരിക്കും ഇവർക്ക് ഉണ്ടാവുക. അവർ കലഹക്കാരോട് കൂട്ട് നിന്നില്ല. പിന്നെ ആരാണ് ഇവർക്ക് കൂട്ട് നിന്നത് എന്ന കാര്യം കുറച്ച് കഴിഞ്ഞ് പറയാം.

ഇന്ത്യൻ ഉപദ്വീപിന്റെ വടക്കൻ പ്രദേശത്തുള്ള പല സാമൂഹിക മര്യാദകളും ഇങ്ഗ്ളിഷ്പട്ടാള ഉദ്യോഗസ്ഥർ പട്ടാളത്തിൽ നടപ്പിലാക്കി, പട്ടാളക്കാരുടെ ഇടയിൽ തമ്മിലുള്ള വിദ്വേഷങ്ങളെ മറികടക്കാൻ ശ്രമിച്ചുകൊണ്ടേയിരുന്നു. ഉദാഹരണത്തിന്, താഴ്ന്ന ജാതിക്കാർ തങ്കളോടൊപ്പം ഇരുന്ന് ഭക്ഷണം കഴിക്കുന്നത് ഉയർന്ന ജാതിക്കാർക്ക് അരോചകമാണ് എന്ന് അറിയിച്ചതിനെത്തുടർന്ന് വ്യത്യസ്ത ഭക്ഷണശാലകൾ നടപ്പിലാക്കി. പോരാത്തതിന്, ഹൈന്ദവ ഉത്സവങ്ങൾക്ക് പട്ടാളത്തിൽ അംഗീകാരം നൽകി. ഈ രണ്ട് കാര്യങ്ങളും, ഉയർന്ന ജാതിക്കാർക്ക് കൂടുതൽ സൗകര്യങ്ങൾ നൽക്കുന്നതിലേക്കാണ് നീങ്ങിയത്. കാരണം, ഹൈന്ദവ ഉത്സവങ്ങളിൽ പ്രാധാന്യം ഉയർന്ന ജാതിക്കാരനാണ്. താഴ്ന്ന ജാതിക്കാരൻ ഇതിൽ അധമനാണ്. ഉയർന്ന ജാതിക്കാരിൽ ചിലതിന് കടലിന് അക്കരെയുള്ള യാത്ര നിഷിദ്ധമാണെന്ന് അറിഞ്ഞ് അവരെ അതിൽ നിന്നും ഒഴിവാക്കി. ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർ എന്തെല്ലാം രീതിയിൽ കാര്യങ്ങൾ നന്നാക്കാൻ ശ്രമിച്ചാലും, ഏതെങ്കിലും ഒരു വിഭാഗത്തിന് വിഷമം വരും. മുകളിൽ പറഞ്ഞകാര്യങ്ങൾ താഴ്ന്ന ജാതിക്കാരുടെ വിരോധം ഉയർത്തി.

ഇങ്ങിനെയൊരു കലാപം പട്ടാളത്തിൽ പുറപ്പെട്ടതിന് പല കാരണങ്ങളും അമിത വിവരമുളള ഇന്ത്യൻ ചരിത്രകാരന്മാരും, വിദ്യാഭ്യാസ പണ്ഡിതന്മാരും പറയുന്നുണ്ടെങ്കിലും, യഥാർത്ഥകാരണം, സമൂഹത്തിൽ പാരമ്പര്യമായി നേതൃസ്ഥാനങ്ങളിൽ ഉണ്ടായിരുന്നവർ, ഇങ്ഗ്ളിഷ്കാർ സമൂഹത്തിൽ വരുത്തുന്ന മാറ്റങ്ങൾ കണ്ട് പേടിച്ച്, അതിനെ തകിടംമറിക്കാനായി ശ്രമിച്ചത് ആണ്. കാരണം, കാലാകാലങ്ങളായി ഭാഷാകോഡുകളിൽ നീ, അവൻ, അവൾ, അവറ്റകൾ എന്ന രീതിയിൽ നിർവ്വചിക്കപ്പെട്ടവർ ഉയർന്ന് വരുന്നു. അവർ വളർന്നാൽ, അവർ ഇത്യാദിവാക്കുകൾ തങ്കളോട് ഉപയോഗിക്കാൻ തയ്യാറാകും. ഇങ്ങിനെ ഒരു അവസ്ഥാവിശേഷം ദുസ്വപ്നത്തിന്റെ ഏറ്റവും ഉയർന്ന നിലവാരത്തിലുള്ള കാര്യമാണ്.

എന്നിരുന്നാലും, ഈ സാമൂഹിക നേതാക്കൾക്ക് അന്നും സാധാരണക്കാരന്റെ മേൽ ഭാഷാകോഡുകളാൽ കൽപനാധികാരവും, അവരുടെ ബഹുമാനവും ലഭിച്ചിരുന്നു. ഇത് ഉപയോഗിച്ച് കൊണ്ടാണ് മതനേതാക്കളും, ജാതിനേതാക്കളും, കുട്ടിജന്മിമാരും, കുട്ടിരാജാക്കന്മാരും, ചെറുകിടറാണിമാരും മറ്റും, പട്ടാളക്കാരെ ഇളക്കിവിടാൻ ശ്രമിച്ച് കൊണ്ടിരുന്നത്. കാരണം, ഇങ്ഗ്ളിഷ് കമ്പനി ഭരണം മുന്നോട്ട് പോയാൽ, ഇത്യാദി നേതാക്കൾക്ക് അണികൾ ഇല്ലാതാവും. കാരണം, ഇങ്ഗ്ളിഷ് ഭാഷയും, ഭാഷാ സമ്പ്രദായങ്ങളും ഉപയോഗിച്ച് പരിചയിച്ചാൽ, ഏത് അണിയാണ്, ഈ പ്രാദേശിക നേതാക്കളുടെ നീ, അവൻ, അവൾ പ്രയോഗം അനുവദിച്ച് കൊടുക്കാൻ പോകുന്നത്?

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

അവർ തിരിഞ്ഞ് നിന്ന്, അവരെ പാരമ്പര്യമായി അടിച്ചമർത്തി, ബഹുമാനം പിടിച്ച് വാങ്ങിച്ച ഇവരോട്, പോടാ എന്നോ, നീ പോടാ എന്നോ പറയും എന്നത് തീർച്ചയാണ്.

ഈ പ്രാദേശിക നേതാക്കൾ ഇങ്ഗ്ളിഷ് കമ്പനി എടുക്കുന്ന ഏതൊരു നടപടിയേയും കരുതിക്കൂട്ടി വളച്ചൊടിച്ച് വ്യാഖ്യാനിച്ച്, അവരുടെ കീഴിൽ വരുന്ന ജനങ്ങളിലും, അവരുടെ അണികളിലും, പട്ടാളക്കാരിലും ഇങ്ഗ്ളിഷ്കാരോട് വിരോധം വളർത്താൻ പ്രവർത്തിച്ചുകൊണ്ടിരുന്നു. എന്നിരുന്നാലും, ജനങ്ങളിൽ ഇങ്ഗ്ളിഷ് കമ്പനി ഭരണത്തോട് പൊതുവായൊരു എതിർപ്പ് ഉണ്ടായിരുന്നതായി എവിടേയും കാണുന്നില്ല. മാത്രവുമല്ല, നൂറ്റാണ്ടുകളോളം സാമൂഹികവും, രാഷ്ട്രീയവും ആയ അരക്ഷിതാവസ്ഥയിൽ കഴിഞ്ഞിരുന്ന ജനങ്ങൾ ഇങ്ഗ്ളിഷ് ഭരണത്തെ സ്വാഗതം ചെയ്യുകയാണ് ഉണ്ടായത് എന്നതാണ് വാസ്തവം.

ശിപായി ലഹള പൊട്ടിപ്പുറപ്പെടുവാൻ കാരണമായി പറയപ്പെടുന്ന കാരണങ്ങളിൽ പലതും ശരിയായിരിക്കാൻ ഇടയില്ല. ഉദാഹരണത്തിന്, ഇങ്ഗ്ളിഷ് പട്ടാള ഓഫീർമാർ മുകളിൽ ഉണ്ടായിരുന്നത് കൊണ്ട് ഇന്ത്യക്കാരായ പട്ടാളക്കാർക്ക് ഉദ്യോഗക്കയറ്റം ലഭിക്കാൻ സാധ്യതകുറവായിരുന്നു, എന്നത് ഒരു കാരണമായി സൂചിപ്പിക്കപ്പെടുന്നു. ഇത് ശുദ്ധമായ വിഡ്ഢിത്തമാകാനേ സാധ്യതയുള്ളു. കാരണം, ഇന്ത്യൻ ഉപദ്വീപിലെ സാമൂഹിക മനശാസ്ത്രപ്രകാരം, മറ്റൊരുതദ്ദേശവാസി ഓഫീസറായി വളരുന്നത് കാണുന്നത് അത്രകണ്ട് സുഖകരമായ കാഴ്ചയാകില്ല. കാരണം, പ്രാദേശിക ഫ്യൂഡൽ ഭാഷയാൽ കീഴ്ജീവനക്കാരനെ സംബോധനചെയ്യുന്ന മേലധികാരിയേക്കാൾ എത്രയോമടങ്ങ് സ്വീകാര്യൻ ഇങ്ഗ്ളിഷ്ഭാഷമാത്രം അറിയുന്ന ഓഫീസറാണ്. എന്നാൽ ഓഫീസർമാരിൽ ഇങ്ഗ്ളിഷുകാരല്ലാത്ത വെള്ളക്കാരുണ്ടെങ്കിൽ അനുഭവം നേരെമറിച്ചാവാം.

പ്രാദേശിക ഭൂജന്മികളും, സെമീന്താരികളും, കുട്ടിരാജാക്കളും മതനേതാക്കളും മറ്റും ശിപായികളെ കലാപത്തിലേക്ക് നയിക്കാൻ വർഗ്ഗീയ വിത്തുപാകിക്കൊണ്ടേയിരുന്നു. ഇങ്ഗ്ളിഷുകാർ ഹിന്ദുക്കളുടേയും മുസൽമാന്മാരുടേയും മതവിശ്വാസത്തെകളങ്കപ്പെടുത്തുവാൻ കരുതിക്കൂട്ടി പദ്ധതിയിട്ടിട്ടുണ്ട് എന്നായിരുന്നു ശക്തമായി പ്രചരിപ്പിക്കപ്പെട്ട കഥ.

ശിപായിമാരെ ഇങ്ഗ്ളിഷ്കാരുടെ നേതൃത്ത്വത്തിൽ നിന്നും മാറ്റാൻ ശ്രമിച്ചുകൊണ്ടിരുന്ന പ്രദേശിക നേതാക്കൾക്ക് കിട്ടിയ ഒരു ആയുധമായിരുന്നു പട്ടാളക്കാർക്ക് കമ്പനി നൽകിയ **Pattern 1853 Enfield Rifle**. ഇതിന്റെ വെടിയുണ്ടകൾ കൊഴുപ്പ് നിറച്ച പാക്കറ്റിലാണ് ഉണ്ടായിരുന്നത്. ഈ കൊഴുപ്പിന്റെ എണ്ണമയമുണ്ടെങ്കിലെ വെടുയുണ്ടകൾ തോക്കിന്റെ ബാരലിലൂടെ സുഖമമായി നീങ്ങുകയുള്ളു. വെടിയുണ്ട തോക്കിൽ നിറക്കേണ്ടുന്ന അവസരത്തിൽ, ഈ പാക്കറ്റ് കടിച്ച്കീറി, വെടിയുണ്ട പുറത്തെടുത്ത് തോക്കിൽ ലോഡ് ചെയ്യേണം. ഈ കൊഴുപ്പ് പശുവിന്റേയും, പന്നിയുടേയും കൊഴുപ്പാണ് എന്ന കഥ പ്രചരിപ്പിക്കപ്പെട്ടു. ആദ്യകാലങ്ങളിൽ ഇങ്ഗ്ളണ്ടിൽ നിന്നും വന്ന വെടിയുണ്ടപ്പാക്കറ്റുകളിൽ ഇവയില്ലായിരുന്നുവോ, എന്ന് തീർത്ത് പറയാൻ ആവില്ല. കാരണം, ബീഫും, പോർക്കും, ഇങ്ഗ്ളണ്ടിൽ സാധാരണ ഭക്ഷ്യവസ്ത്തുക്കളാണ്.

എന്നാൽ ഇങ്ങിനെയൊരു പ്രശ്നം ഉദിക്കുന്നത്കണ്ട് ഇങ്ഗ്ളിഷ് അധികാരികൾ വെടിയുണ്ടനിർമ്മാണം കൽക്കത്തയിലേക്ക് മാറ്റി. എന്നാൽ ഈ പ്രശ്നം പലരും അവരുടെ വ്യക്തിപരമായ സാമൂഹികപ്രശ്നങ്ങളുമായി കൂട്ടിക്കുഴച്ചുകൊണ്ടിരുന്നു.

> ഉദാഹരണത്തിന്, ഡേറാഡൂണിൽ ഒരു സാധാ കൂലിക്കാരൻ ഉയർന്ന ജാതിക്കാരനായ ശിപായിയെ ബഹുമാനകോഡുകളില്ലാതെ (തൂ, നീ) സംബോധനചെയ്തു. ഉടനെ ശിപായി താൻ ഉയർന്ന ജാതിക്കാരനാണ് എന്നും, ബഹുമാനമുള്ള വാക്കുകൾ (ആപ്പ്, ഉൻ തുടങ്ങിയവ) കൂലിക്കാരൻ തന്നോട് ഉപയാഗിക്കാൻ ബാധ്യസ്ഥനാണ് എന്നും കർശനമായി അറിയിച്ചു. കൂലിക്കാരൻവിട്ടില്ല. *നീ വെടിയുണ്ടപ്പൊതി പൊളിക്കുമ്പോൾ പശുനെയ് നിന്റെ അകത്ത് കടന്നിട്ടുണ്ട്. നീയും ഇപ്പോൾ എന്നെപ്പോലെ താഴ്ന്ന ജാതിക്കാരൻതന്നെയാണ്* എന്ന് തിരിച്ചടിച്ചു. ഇത് വൻ വാഗ്വാദത്തിലേക്ക് നീങ്ങുകയും പട്ടാളത്തിലെ ഉയർന്ന ജാതിക്കാരായ ശിപായിമാരെ മുഴുവനും അസ്വസ്ഥരാക്കുകയുംചെയ്തു. ഇത്യാദി പ്രശ്നങ്ങൾ ഹിന്ദുനേതാക്കളും, മുസ്ളിം നേതക്കാളും ഊതിവീർപ്പിച്ചുകൊണ്ടിരുന്നു. ഇവരെല്ലാവരും പ്രാദേശിക രാജകുടുംബങ്ങളും, ജന്മികുടുംബങ്ങളും, സെമീന്താരീകുടുംബങ്ങളും മറ്റുമായി അടുത്ത ബന്ധമുള്ളവരായിരുന്നു.
>
> ഭാഷാ കോഡുകളിലൂടെ ഇത്യാദി വിരോധങ്ങളും വികാരങ്ങളും ഇളക്കിവിടാനാവും എന്നകാര്യത്തെക്കുറിച്ച് ഇങ്ഗ്ളിഷ്കാർക്ക് അറിവുള്ളതായി കാണുന്നില്ല.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ഇവിടെ എടുത്ത് പറയേണ്ടത് മീററ്റിന് തൊട്ടടുത്തുള്ള മുസഫർനഗറിൽ പോലും കലാപകാരികൾക്ക് യാതോരു സഹകരണവും ജനങ്ങൾ നൽകില്ല. കാരണം ഇങ്ഗ്ളിഷ് കമ്പനി ഉണ്ടാക്കിയ ജലവിതരണസംവിധാനങ്ങളും, മറ്റും ലഭിച്ച ജനങ്ങൾക്ക് കൂറ് കമ്പനിയോട് തന്നെയായിരുന്നു.

ബെങ്ഗോൾ പട്ടാളത്തിൽ കലാപത്തിന് ഹേതുവായ ഏറ്റവും വലിയകാര്യം ഇങ്ഗ്ളിഷ് ഭരണത്താൽ താഴെക്കിടയിലെ ജനങ്ങളും, താഴ്ന്ന ജാതിക്കാരും ഇങ്ഗ്ളിഷ് ഭാഷയും, ഇങ്ഗ്ളിഷ് സംവിധാനങ്ങളും പഠിക്കുകയും, അങ്ങിനെ അവർ സാമൂഹികമായി ഉയരുകയും ചെയ്യുന്നു എന്നതായിരുന്നു. ഇതിന്റെ പിന്നിലുണ്ടായിരുന്ന രഹസ്യം ഇങ്ഗ്ളിഷ് ഭാഷ പഠിച്ചാൽ വ്യക്തിയിലെ അധമ ഭാവം മാഞ്ഞ് പോകും എന്നതാണ്. ഹിന്ദി, തമിഴ്, മലയാളം, കന്നട, തെലുഗ്, പഞ്ചാബി തുടങ്ങിയ ഭാഷകൾ പഠിച്ചാൽ ഇങ്ങിനെയൊരു ഭാവമാറ്റം സംഭവിക്കില്ല താഴെക്കിടയിലെ ആളുകളിൽ ഉണ്ടാവില്ല.

കലാപകാരികളും, കാലപത്തെമുതലാക്കാനായി കൂടിയ തെമ്മാടിക്കൂട്ടങ്ങളും പല ബ്യൂട്ടിഷ് ഓഫീസർമാരെയും, അവരുടെ കുട്ടികളെയും ഭാര്യമാരെയും പരസ്യമായി ഉപദ്രവിച്ച് വെട്ടിയും, മറ്റുവിധേനെയും കൊന്നു. എന്നാൽ ഈ കലാപത്തോട് പല ശിപായിമാർക്കും വ്യക്തിപരമായി അഭിപ്രായവ്യത്യാസം ഉണ്ടായിരുന്നു എന്നുള്ളതിന് തെളിവുണ്ട്. പലരും കലാപം പദ്ധതിയിട്ടിട്ടുണ്ട് എന്നും രക്ഷപ്പെടണമെന്നും ഇങ്ഗ്ളിഷ് പക്ഷത്തിന് രഹസ്യവിവരം നൽകിയിരുന്നു. ഇങ്ഗ്ളിഷ്ഓഫീസർമാരെ പല പട്ടാളക്കാരും സംരക്ഷിക്കാൻ ശ്രമിച്ചു. അവരെയെല്ലാം കലാപകാരികൾ കൊന്നു. ബെങ്ഗോൾ നെയ്റ്റിവ് ഇൻഫെൻട്രിയിലെ പല പട്ടാളക്കാരും കലാപത്തിൽ ചേരുന്നതിന് മുമ്പ് അവരുടെ ബ്യൂട്ടിഷ് ഓഫീസർമാരെയും അവരുടെ വനിതകളേയും, കുട്ടികളേയും സുരക്ഷിതസ്ഥാനങ്ങളിൽ എത്തിച്ചു.

ഇങ്ഗ്ളിഷ് പട്ടാള ഓഫീസർമാരെ കൊല്ലാൻ ശ്രമിച്ച മംഗൾപാണ്ടെയക്കുറിച്ച് ഇന്ത്യൻ ചരിത്രപുസ്തകങ്ങൾ പഠിപ്പിക്കുന്നുണ്ടെങ്കിലും, ഇയാൾ ഇങ്ഗ്ളിഷ് ഓഫീസർമാരെ കൊല്ലാൻ ശ്രമിച്ചപ്പോൾ, അവരെ രക്ഷിക്കാനായി സ്വന്തം ജീവൻ പണയപ്പെടുത്തിയ ഷെയ്ക്ക് പൽട്ടുവിനെക്കുറിച്ച് എന്തുകൊണ്ടാണ് ആരും പറയാത്തത്?

കുറച്ച് ശിപായികളാണ് ഡെൽഹിയിലും എത്തി കലാപം തെരുവീഥികളിൽ അഴിച്ചുവിട്ടത്. ത്വക്കിന് വെളുത്തനിറമുള്ളവരെയും, പ്രദേശിക കൃസ്ത്യാനികളേയും, കച്ചവടക്കാരെയും ശിപായികളും, കലാപത്തെമുതലാക്കാൻ തടിച്ച്കൂടിയവരും പലവിധത്തിൽ കൊന്നു.

ഇനിയെന്ത്? ഇത്പോലുള്ള പല കലാപങ്ങളും ഇന്ത്യയിലും പാക്കിസ്ഥാനിലും, ബങ്ഗാളദേശിലും നടന്നിട്ടുണ്ട്. ഇതൊന്നും വലിയ ഒരു സ്വാതന്ത്ര്യസമരമായി കാണേണ്ടകാര്യമില്ല.

മുസ്ളിം നേതാക്കൾ ഈ അവസരം ഉപയോഗിച്ച്കൊണ്ട് ജിഹാദ് വിളിച്ചു. ഹിന്ദുനേതാക്കൾക്ക് ഇത് മനോവേദന നൽകി. മുസ്ളിമുകളിൽ പലരും മുഗൾ രാജാവായ ബഹദൂർഷായെ രാജാവായി അഭിഷേകം ചെയ്യിക്കാൻ ആഗ്രഹിച്ചു. എന്നാൽ ഇദ്ദേഹത്തിലൂടെ ഷിയ മുസ്ളിം ഭരണം തിരിച്ച് വരുന്നത് സുന്നി മുസ്ളിംകൾക്ക് സ്വീകാര്യമായിരുന്നില്ല. ഒരു പ്രദേശത്ത് സുന്നികൾ ബഹദൂർഷായ്ക്ക് ബദലായി ഇമാദുള്ള ഹാജിയെ അവരുടെ അമീറായി പ്രഖ്യാപിച്ചു.

കലാപകാരികളായ ശിപായിമാരിൽ അധികവും ഉയർന്നജാതിക്കാരായ ഹിന്ദുക്കളായിരുന്നു. എന്നാൽ ഇവരുണ്ടാക്കിയ കലാപം മുഗൾ രാജാവിന്റെ തിരിച്ച് വരവ് സാധ്യമാക്കുന്നത് ഹിന്ദുനേതാക്കൾക്ക് ഇഷ്ടമുള്ളകാര്യമായില്ല.

പഞ്ചാബിലേയും, വടക്ക് പടഞ്ഞാറൻ അതിർത്തിപ്രേദേശങ്ങളിലേയും സിക്കുകാരും, പട്ടാണികളും ഇങ്ഗ്ളിഷ് പക്ഷത്ത് നിലയുറപ്പിച്ചു. ബോംബെക്ക് വടക്ക് മുതൽ ഇന്ത്യൻ ഉപദ്വീപിന്റെ തെക്കേയറ്റംവരെയുള്ള പ്രദേശങ്ങളിലെ ജനങ്ങളും, രാജവംശങ്ങളും ഇങ്ഗ്ളിഷ് പക്ഷത്തിന് സഹകരണം നൽകി. ബെങ്ഗോൾ പട്ടാളത്തിലും പല വിഭാഗങ്ങൾ കലാപകാരികൾക്ക് എതിരായിത്തന്നെ നിലിനിന്നു. ബെങ്ഗോൾ പട്ടാളത്തിലെ ഏകദേശം 80000 പട്ടാളക്കാർ, കലാപകാരികളായ ശിപായിമാരുടെകൂടെനിന്നില്ല. ഗൂർഖാപട്ടാളവും കലാപകാരികളുടെകൂടെ നിൽക്കാൻ കൂട്ടാക്കിയില്ല. ഇവരെല്ലാവരും കൂടി കലാപകാരികൾക്കും, അവരെ നയിച്ച ഇന്ത്യൻ ഉപഭൂഖണ്ടത്തിലെ പാരമ്പര്യ ജന്മിമാർക്കും, കുട്ടിരാജാക്കന്മാർക്കും, റാണിമാർക്കും എതിരായി പൊരുതി.

> എന്നാൽ ഇങ്ഗ്ളിഷ് പക്ഷത്തും പലവിധ പരാജയങ്ങളും സംഭവിച്ചു. ഇതിൽ ഏറ്റവും പ്രധാനപ്പെട്ട ഒന്ന്, തൽക്ഷണം നടപടിയെടുക്കേണ്ടുന്ന ഒരു ബ്യൂട്ടിഷ് ഓഫിസർ, ഒരു പ്രാദേശിക കുടുംബത്തിൽ നിന്നും വിവാഹം ചെയ്ത ആളായിരുന്നു. ഇയാൾ പ്രാദേശിക ഫ്യൂഡൽ ഭാഷകൾ സംസാരിക്കാനും അറിവുള്ള ആളായിരുന്നു. ഈ കഴിവുകൾ ഇയാളുടെ കഴിവുകളെ ഉയർത്തുകയല്ല ചെയ്തത്. പകരം, ഇയാൾക്ക് പല തീരുമാനങ്ങളും സമയോചിതമായി എടുക്കാൻ പറ്റാത്ത അവസ്ഥയാണ് ഉണ്ടാക്കിയത്. കാരണം പ്രാദേശിക ഭാഷയിൽ ശത്രുവിനെ പറ്റിക്കാനുള്ള ഏറ്റവും നല്ലമാർഗ്ഗം കള്ള ബഹുമാനങ്ങളും മറ്റുമാണെന്ന് ഇയാൾക്ക് അറിയില്ലായിരുന്നു.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ഈ പൊള്ളയായ ബഹുമാന പ്രക്രിയയിൽ മറ്റുപല ഇങ്ഗ്ളീഷ് ഉദ്യോഗസ്ഥരും വീണുപോയിട്ടുണ്ട്. ഈ ഉപഭൂഖണ്ഡത്തിൽ ഇങ്ങിനെയൊരു പെരുമാറ്റ ചട്ടം ഉണ്ട് എന്ന് വരെ ഇങ്ഗ്ളീഷ് ഉദ്യോഗസ്ഥർ പിന്നീട് സൂചിപ്പിച്ചിട്ടുണ്ട്.

കലാപം നടത്തുന്ന ശിപായിമാരുടേയും മറ്റ് തെമ്മാടിക്കൂട്ടങ്ങളുടേയുംമേൽ ആർക്കും തന്നെ നിയന്ത്രണം ഇല്ലായിരുന്നു എന്നതാണ് വസ്തവം. ജാൻസിയിലെ കോട്ടയിൽ പല ഇങ്ഗ്ളീഷ് ഉദ്യോഗസ്ഥരും അവരുടെ കുടുംബാംഗങ്ങളും അഭയത്തിനായി കയറി. എന്നാൽ ജാൻസിലെ രാജാധികാരം കമ്പനി ഏറ്റെടുത്തത്, അവിടുള്ള രാജവംശത്തിലും, ജന്മികുടുംബത്തിലും വിരോധംവളർത്തിയിരുന്നു. അവരുടെ ആളുകൾ കോട്ട വളഞ്ഞു. ഇവരെ ദേഹോപദ്രവം ഏൽപിക്കാതെ പോകാൻ അനുവദിക്കണം എന്ന് റാണി മധ്യസ്ഥം പറഞ്ഞു. ഇപ്രകാരം ഇവർ പുറത്ത് കടന്നപ്പോൾ, ഇവരെ തടിച്ച് കൂടിയ ജന്മിമാരുടെആളുകൾ വെട്ടിയും മറ്റും പരസ്യമായി കൊലചെയ്തു. റാണിക്ക് ഇവരെ നിയന്ത്രിക്കാനായില്ല എന്നാണ് പറയപ്പെടുന്നത്. എന്നാൽ ഇങ്ങിനെ സംഭവിച്ചതിൽ റാണിക്കും പങ്കുണ്ട് എന്നാണ് ഇങ്ഗ്ളീഷ് പക്ഷത്തിന് ലഭിച്ച വിവരം. ഇത്യാദി വിവരങ്ങൾ റാണിയുടെ എതിർപക്ഷക്കാർ സൃഷ്ടിച്ച്, ഇങ്ഗ്ളീഷ് പക്ഷത്തിന് നൽകിയതുമാകാം.

ശിപായി ലഹള നടന്ന സ്ഥലങ്ങളുടെ പേരുകളും മറ്റും കേട്ടാൽ ഇത് ഈ ഉപദ്വീപ് മുഴുവൻ നിറഞ്ഞുനിന്ന ഒരു സംഭവമാണ് എന്ന തോന്നൽ ഉളവാക്കാം. ഇങ്ങിനെ തന്നെയാണ് ഇങ്ഗ്ളണ്ടിലും ഈ സംഭവവികാസങ്ങളെ മനസ്സിലാക്കിയത്. എന്നാൽ ഈ ഉപദ്വീപിലെ ഒട്ടുമുക്കാൽ പ്രദേശങ്ങളിലും ഈ കലാപം യാതോരു ചലനവും സൃഷ്ടിച്ചില്ലാ എന്നതാണ് വാസ്തവം.

കലാപം നടത്തിയ തെമ്മാടിക്കൂട്ടങ്ങൾ പല ക്രൂരകൃത്യങ്ങളും നടത്തിയിരുന്നു. ഇതിന് പലപ്പോഴും അതാത് സ്ഥലങ്ങളിലെ ജന്മികളാണ് പ്രേരണ നൽകിയത്. കാരണം, താഴെക്കിടയിലുള്ളതും, അവരെ നൂറ്റാണ്ടുകളായി ബഹുമാനിച്ച് വിധേയത്വം കാണിച്ച ആളുകളെ ഇങ്ഗ്ളീഷുകാർ വന്ന് ഇങ്ഗ്ളീഷ് സാമൂഹിക സംവിധാനങ്ങൾ പഠിപ്പിക്കുകയും അവരെ വളരാൻ അനുവദിക്കുകയും ചെയ്തത് ഈ ജന്മി കുടുംബങ്ങൾക്ക് പൊറുക്കാൻ പറ്റാത്ത കാര്യമായിരുന്നു.

ഏറ്റവും ക്രൂരമായ സംഭവങ്ങളിൽ ഒന്ന് നടന്നത് കാൺപൂരിലായിരുന്നു. കാൺപൂരിലെ ഇങ്ഗ്ളീഷ് കമ്പനി പട്ടാള ജെൻറൽ ആയ പ്രാദേശിക ഭാഷ അറിയുന്ന ആളും, പ്രദേശിക സംസ്ക്കാരങ്ങൾ സ്വായത്തമാക്കിയ ആളും, ആ പ്രദേശത്തിലെ ഒരു നട്ടുകാരിയെ വിവാഹം കഴിച്ച ആളുമായിരുന്നു (General Hugh Wheeler). ഇതിനാൽ തന്നെ ഇദ്ദേഹം ഭാഷയിലൂടെയുള്ള വ്യാജമായ സ്തുതി സംസാരത്തിൽ വിഡ്ഢിയാക്കപ്പെട്ടു. അവാസനിമിഷംവരെ, കലാപകാരികൾ ഇങ്ഗ്ളീഷ്പക്ഷത്തിന് എതിരായി ഗൂഡാലോചനചെയ്തിരുന്നുവെന്നും, ആക്രമിക്കാൻ പോകുകയാണെന്നും മനസ്സിലാക്കാൻ ഇദ്ദേഹത്തിന് കഴിഞ്ഞില്ല. മാത്രവുമല്ല, നാട്ടുകാരിയെ വിവാഹം കഴിച്ചതിനാൽ തന്നെ ശിപായിമാരുടെ മനസ്സിലെ ഉന്നമനസ്ഥാനത്ത് നിന്നും തെല്ല് താഴെയെത്തിരുന്നുവെന്ന കാര്യവും ഇദ്ദേഹം അറിഞ്ഞിരിക്കില്ല. അതിനാൽ തന്നെ കൈയിലുണ്ടായിരുന്ന പട്ടാളത്തെ ലക്ക്നൗവിലേക്ക്, മറ്റ് ഇങ്ഗ്ളീഷ് സംവിധാനങ്ങൾക്ക് സംരക്ഷണം ഏകാൻ, ഇദ്ദേഹം അയച്ചു.

സ്ഥിതിവിശേഷം ഗുരുതരമായപ്പോൾ, ഇദ്ദേഹത്തിന്റെ ബുദ്ധിയുടെ കാര്യക്ഷമമായ പ്രവർത്തനത്തെക്കൂടി, പ്രാദേശിക ഭാഷയിലൂടെ മറ്റുള്ളവർ നിർവ്വീര്യമാക്കി. എന്തൊക്കെയോ വിഡ്ഢിത്തങ്ങൾ വാക്കുകളിലെ കള്ള വിധേയത്തകോഡുകളിലൂടെയും മറ്റും ഇദ്ദേഹത്തിന്റെ മനസ്സിൽക്കയറ്റിവിട്ടു. പട്ടണത്തിന് വടക്കായുള്ള ആയുധക്കോപ്പുകൾ വച്ചിരിക്കുന്ന കേന്ദ്രത്തിൽ എല്ലാവിധ സൗകര്യങ്ങളും, ശക്തമായ മതിലുകളും, ധനശേഖരവും ഉണ്ടായിട്ടും, ഇദ്ദേഹത്തെ ആരൊക്കെയോപറ്റിച്ച്, യതൊരുവിധത്തിലും പറ്റാത്ത, പട്ടണത്തിന് തെക്കായുള്ള പട്ടാളക്കെട്ടിടത്തിലേക്ക്, കൂടെയുണ്ടായിരുന്ന 900ത്തോളം ഇങ്ഗ്ളീഷ് ആളുകളേയും കുട്ടികളെയും നീക്കാൻ ഇദ്ദേഹത്തെ പ്രേരിപ്പിച്ചു. യാതോരു പ്രതിരോധ നടപടിക്കും പറ്റാത്ത ഈ ഇടത്ത് ഇങ്ഗ്ളീഷ് പക്ഷം കയറി, പിടിച്ച് നിൽക്കാൻ പ്രയാസപ്പെട്ടു. കിടങ്ങ് കുഴിക്കാൻ പോലും പറ്റാത്ത ഇടം. പോരാത്തതിന് കഠിനമായ ഉഷ്ണകാലവും.

ഈ കേന്ദ്രത്തിലേക്ക് നീങ്ങിയ 900 പേരിൽ 300 പേർ മാത്രമായിരുന്നു പട്ടാളക്കാർ. ഈ കേന്ദ്രത്തിന് ചുറ്റും ഉയർന്ന കെട്ടിടങ്ങൾ പലതും ഉണ്ടായിരുന്നു. അവയിൽ നിന്നും ഈ കേന്ദ്രത്തിലേക്ക് സൗകര്യമായി മറ്റുള്ളവർക്ക് വെടിവെക്കാൻ പറ്റുമായിരുന്നു. General Hugh Wheelerആണെങ്കിൽ, അവസാന നിമിഷംവരെ, തന്റെ ശിപായിമാർ കൂടെനിൽക്കും എന്ന ഉറച്ച വിശ്വസത്തിലുമായിരുന്നു. ശിപായിമാരുടെ പ്രദേശിക ഫ്യൂഡൽ ഭാഷാ കോഡുകളിൽ മറ്റ് പല അധികാരകേന്ദ്രങ്ങളും കൽപനാധികാരമുള്ള ആളുകളും അനുബന്ധിച്ച് കിടക്കുന്നുണ്ട് എന്ന കാര്യം മനസ്സിലാക്കാൻ ഇദ്ദേഹത്തിന് എന്നെങ്കിലും അവസരം ലഭിച്ചിരുന്നോ എന്ന കാര്യം സംശയമാണ്.

എല്ലാ ശിപായിമാരും ഇങ്ങിനെയുള്ള പ്രദേശിക കൂറുമാറ്റത്തിൽ പങ്കാളികളായിരുന്നില്ല. കാരണം, ചില ഇങ്ഗ്ളീഷ് ഓഫീസർമാരോട് രക്ഷപ്പെടാൻ ഉള്ള സന്ദേശം നൽകാൻ ശ്രമിച്ചവരും ഉണ്ടായിരുന്നു. ഇവർ സ്വന്തം ജീവൻ പണയപ്പെടുത്തിയാണ് ഇത് ചെയ്തത്.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

പ്രാദേശിക നേതാക്കൾ ശിപായിമാരിൽ പലതരം നുണക്കഥകളും പറഞ്ഞ്പരത്തിക്കൊണ്ടിരുന്നു. അവരെയെല്ലാം *പെരെയ്ഡ് ഗ്രൗണ്ടിൽ* കൊണ്ടുപോയി കൂട്ടക്കൊലചെയ്യുമെന്നായിരുന്ന വ്യാപകമായി പ്രചരിച്ച ഒരു കഥ.

ആര് ഏത് പക്ഷത്താണ് എന്ന് അറിയാത്ത അവസ്ഥവന്നു. ഇങ്ഗ്ളിഷ് ഓഫീസർമാരോട് കൂറ് വിടാതെനിന്ന ഒരു കൂട്ടം ശിപായിമാർ ആക്രമകാരികളാണെന്ന് കരുതി, ഇങ്ഗ്ളിഷ് പക്ഷം വെടിവെച്ചു. അവരെ മറുപുറത്ത് നിന്ന് ആക്രമകാരികളും ആക്രമിച്ചു. ആകെ പ്രശ്നം.

Risaldar-Major Bhowani Singhനോട് തങ്ങളുടെ കൂടെചേരാൻ കലാപകാരികളായ ശിപായിമാർ ആവശ്യപ്പെട്ടു. ഇത് ഇദ്ദേഹം അനുസരിച്ചില്ല. ഇദ്ദേഹത്തെ ഉടനെ അവർ വെട്ടിവീഴ്ത്തി. ഈ പ്രതിസന്ധിഘട്ടത്തിൽ 150ഓളം ഇന്ത്യൻ പട്ടാളക്കാർ ഇങ്ഗ്ളിഷ് പക്ഷത്ത് തന്നെ ഉറച്ച് നിന്നു.

> കലാപകാരികൾ ആധുങ്ങളും പണവും മറ്റും കവർന്നതിന് ശേഷം മുഗൾ രാജാവായ ബഹദൂർഷായുടെ പക്കലേക്ക് എന്ന രീതിയിൽ ഡെൽഹിയിലേക്ക് നീങ്ങി. ബഹദൂർ ഷാ ഇന്ത്യയുടെ ചക്രവർത്തി എന്ന് സ്വയം പ്രഖ്യാപിച്ചുകഴിഞ്ഞിരുന്നു. ഇത് ഈ ഉപദ്വീപിലെ മറ്റാരെങ്കിലും അംഗീകരിക്കും എന്ന് തോന്നുന്നില്ല.

രാജ്യാവകാശം നഷ്ടപ്പെട്ട നാനാസാഹിബും മറ്റുമായിരുന്നു ശിപായിമാരെ ഇളിക്കിവിട്ടുകൊണ്ടിരുന്നത്. ഇയാൾക്ക് രാജസ്ഥാനം നിഷേധിച്ച ഇങ്ഗ്ളിഷ് കമ്പനിയുടെ നടപടി റദ്ദാക്കാൻ സ്വാധീനമുപയോഗിക്കാനായി ഇയാൾ Azimullah Khanഎന്നു പേരുള്ള ഒരാളെ ഇങ്ഗ്ളണ്ടിലേക്ക് അയച്ചിരുന്നു. Azimullah Khan കുറെക്കാലം ഒരു Anglo-Indianകുടുംബത്തിൽ വേലക്കാരനായിരുന്നതിനാൽ ഇങ്ഗ്ളിഷ് പരിജ്ഞാനമുള്ള ആളായിരുന്നു. ഇങ്ഗ്ളണ്ടിൽ പോയി, ഇന്ത്യയിലെ രാജവംശക്കാരനാണ് എന്ന രീതിയിൽ ഇയാൾ വിലസിയെങ്കിലും, കമ്പിന് നാനാസാഹിബിന് രാജാവകാശം തിരിച്ച് നൽകണം എന്ന വിധി ഇങ്ഗ്ളിഷ് റാണിയിൽ നിന്നും നേടാൻ കഴിഞ്ഞില്ല. പ്രതികാരാഗ്നിയിൽ ആളിക്കൊണ്ടിരുന്ന പ്രാദേശികരാജാക്കളും, ജന്മി കുടുംബങ്ങളും, സെമീന്താരികളും അടങ്ങുന്ന കൂട്ടത്തിൽ ഈ നാനാസാഹിബും ഉണ്ടായിരുന്നു.

നാനാ സാഹിബ് പ്രേദേശിക ഭാഷയിലെ ചതിയുടെ കോഡുകൾ നന്നായി ഉപയോഗിച്ചു. ഇയാൾ ഇങ്ഗ്ളിഷ് പക്ഷത്തിന് പിന്തുണ പ്രഖ്യാപിച്ചു. പ്രാദേശിക ഭാഷകൾ അറിയുന്ന ജെൻറൽ വീലർ വിഢ്ഢിയാക്കപ്പെട്ടു. നാനാസാഹിബ് ഇങ്ഗ്ളിഷ്പക്ഷത്തെ സഹായിക്കാനാണ് എന്ന ധ്വനി നൽകികൊണ്ട് ഇങ്ഗ്ളിഷ് വെടിക്കോപ്പ് കേന്ദ്രത്തിൽ അയാളുടെ പട്ടാളക്കാരുമായി കയറിവന്നു. ഇങ്ഗ്ളിഷ് പക്ഷത്തോട് കൂടെനിന്നിരുന്ന പട്ടാളക്കാർ ഇതിന് കാവൽ നിൽക്കുകായിരുന്നു. ഇവർക്ക് കാര്യം മനസ്സിലായില്ല. അവർ ഈ വന്നവർ അവരെ സഹായിക്കാനായി വന്നവരാണ് എന്ന് വിശ്വസിച്ചു. അകത്ത് കടന്ന നാനാ സാഹിബ്, ഭാവം മാറ്റി. താൻ ബഹദൂർ ഷാ എന്ന ഇന്ത്യൻ ചക്രവർത്തിയുടെ കീഴിലുള്ള കുട്ടിരാജാവാണെന്നും, താൻ കലാപകാരികളുടെ ആളാണെന്നും പ്രഖ്യാപിച്ചു. താൻ മറാഠാ രാജ്യം പടുത്തുയർത്താൻ പോകുകയാണ് എന്നും ഇയാൾ പ്രഖ്യാപിച്ചു.

പിറ്റെ ദിവസം നാനാസാഹിബ് ഇങ്ഗ്ളിഷ്സൈനികരും കുടുംബങ്ങളും മറ്റും താവളമടിച്ചിരുന്ന ഇടം ആക്രമിച്ചു. പലവിധ കാര്യങ്ങളും കൈവെയ്ക്കാൻ ആവുമെന്ന് കണ്ട് പലദിക്കിൽ നിന്നും ആളുകൾ ഇവരോടൊപ്പം ചേർന്നു. ഭക്ഷണവും, വെള്ളവും ഇല്ലാതെ തന്നെ ഏകദേശം മൂന്ന് ആഴ്ചയോളം ഇങ്ഗ്ളിഷ്പക്ഷം പിടിച്ചുനിന്നു. പലരും കഠിനമായ ചൂടിൽ സൂര്യഘാതം ഏറ്റ് വിതുമ്മി മരിച്ചുവീണു. ഉദരരോഗങ്ങളും കോളറയും ജീവനുള്ളവരിൽ പടർന്നു. ഇതിനിടയിൽ നാനാസാഹിബിന്റെ ആളുകൾക്ക് ഇങ്ഗ്ളിഷുകാർ ആശുപത്രിയായി ഉപയോഗിച്ചിരുന്ന കെട്ടിടത്തിന് തീവച്ചു. ഗുരുതരമായി പരിക്കേറ്റ് ഇവിടെ കിടത്തിയവരിൽ മിക്കവരും അഗ്നിയിൽപെട്ട് വെന്ത് മരിച്ചു. ഇങ്ഗ്ളിഷ് പക്ഷംതികച്ചും മാനസികമായി തളർന്നു. എന്നിട്ടും ഇവർ കീഴടങ്ങാൻ കൂട്ടാക്കിയില്ല. കാരണം കീഴടങ്ങുന്നവരെ മൃഗീയമായി ഉപദ്രവിക്കുന്ന സംസ്കാരം ഉള്ള നാടാണ്.

ദിവസങ്ങളോളം ശ്രമിച്ചിട്ടും നാനാസാഹിബിന്റെ കൂടയുണ്ടായിരുന്ന കലാപകാരികൾക്ക് ഇങ്ഗ്ളിഷ്പക്ഷത്തിനെ കീഴടക്കാൻ ആയില്ല. ഇത് നാനാസാഹിബിന്റെ പ്രാദേശിക ഭാഷാ കോഡുകളിൽ വിലകുറയുന്ന സ്ഥിതിവിശേഷം സംജാതമാക്കും. അതിനാൽ തന്നെ നാനാ സാഹിബും കൂട്ടാളികളും അവരുടെ സ്വതസിദ്ധമായ കബളിപ്പിക്കൽ പദ്ധതി ഉപയോഗിച്ചു. അവരുടെ കൈയിൽ അകപ്പെട്ടുപോയിരുന്ന Mrs Rose Greenway എന്നു പേരുള്ള ഒരു ഇങ്ഗ്ളിഷ് വനിതയെ ഒരു സന്ദേശവുമായ അവർ ഇങ്ഗ്ളിഷ്പക്ഷത്തേക്ക് വിട്ടു. ഈ സന്ദേശത്തിൽ, ഇങ്ഗ്ളിഷ് പക്ഷം കീഴടുങ്ങുകയാണെങ്കിൽ, നാനാ സാഹിബ് അവരെയാതോരുവിധത്തിലും ഉപദ്രവിക്കാതെ, ഗംഗാ നദിയിലൂടെ തോണികളിൽ സുരക്ഷിതസ്ഥലങ്ങളിലേക്ക് നീങ്ങാൻ അനുവദിക്കും എന്ന് വാക്ക് കൊടുത്തതായി കാണപ്പെട്ടു. എന്നാൽ ഈ കത്തിൽ നാനാ സഹിബിന്റെ ഒപ്പില്ലായിരുന്നു. മാത്രവുമല്ല, ഇത് നാനാസാഹിബിന്റെ കത്താണ് എന്ന് യാതോരു തെളിവുമില്ലായിരുന്നു. അതിനാൽ തന്നെ ജെൻറൽ വീലർക്ക് ഇത് അംഗീകരിക്കാനായില്ല.

ഈ കത്തിന് യാതോരു ഫലവുമില്ലായെന്ന് കണ്ട്, നാനാ സാഹിബ് തന്റെ കൈയിൽ പെട്ടിരുന്ന മറ്റൊരു ഇങ്ഗ്ളിഷ് വനിതയെ മറ്റൊരു സന്ദേശവുമായി വിട്ടു. ഈ കത്തിൽ നാനാ സാഹിബ് ഒപ്പിട്ടിരുന്നു. ഇങ്ഗ്ളിഷ് പക്ഷത്തുള്ളവരിൽ ഒരു പക്ഷം ആളുകൾ നാനാ സാഹിബ് മുന്നോട്ട് വച്ച സൂരക്ഷാ വാഗ്ദാനം വിശ്വസിക്കരുത് എന്ന് വാദിച്ചു. എന്നാൽ വീണ്ടും പ്രദേശിക ഭാഷ അറിയുന്ന ജെൻറൽ വീലർക്ക് ഇവിടങ്ങളിൽ കീഴടങ്ങിയവന് നായിന്റെ വിലയേ ഭാഷയിലുള്ളു എന്ന വിവരം ഇല്ലായിരുന്നു. ഇദ്ദേഹം ഇങ്ഗ്ളിഷ് പക്ഷം കീഴടങ്ങാൻ തയ്യാറാണ് എന്ന് അറിയിച്ചു. പകരം വാഗ്ദാനം നൽകപ്പെട്ടിട്ടുള്ള രീതിയിൽ എലഹബാദിലേക്ക് സുരക്ഷിതമായി പോകാൻ നാനാ സാഹിബ് അനുവദിക്കേണം.

യാത്രയ്ക്കുള്ള തയ്യാറെടുപ്പിന് ഒരു ദിവസം വേണ്ടിവന്നു. പിറ്റേദിവസം, (ജൂൺ 27ന്) ഇങ്ഗ്ളിഷ്പക്ഷം രാവിലെ 8മണിയോടെ നദീതീരത്ത് എത്തി. അവിടെ നിന്നും അവർ തോണികളിൽ നീങ്ങിത്തുടങ്ങിയപ്പോൾ തീരത്ത് നിന്നും കാഹളംമുഴങ്ങി. ഉടനെ പ്രാദേശികരായ തോണിതുഴയുന്നവർ വെള്ളത്തിൽ ചാടി നീന്തി നീങ്ങി. കുറച്ച് നേരത്തിന് ശേഷം കരയിൽ നിന്നും വെടിവെപ്പ് തുടങ്ങി.

നാനാ സാഹിബിന്റെ പ്രധാന അനുയായിയായ ടാന്യ ടോപ്പി, തന്റെ കീഴിലുണ്ടായിരുന്ന ശിപായിപട്ടാളത്തോട് ഇങ്ഗ്ഷ്കാരെ കൊല്ലാൻ ഉത്തരവിട്ടു. അവർ വെള്ളത്തിൽ ഇറങ്ങി പുരുഷന്മാര വെട്ടിയും വെടിവെച്ചും കൊന്ന് വെള്ളത്തിൽ താഴ്ത്തി. സ്ത്രീകളെയും കുട്ടികളേയും അവർ പിടിച്ച് നാനാ സാഹിബിന് നൽകി.

MASSACRE IN THE BOATS OFF CAWNPORE.

ഇതിൽ രക്ഷപ്പെട്ട ഒരു കൂട്ടം ഇങ്ഗ്ളിഷുകാർ, ഒരു കരയ്ക്ക് അടുത്തപ്പോൾ നാനാ സാഹിബും കൂട്ടരും വളഞ്ഞു. ഇങ്ഗ്ളിഷ്പക്ഷം വെള്ളക്കൊടി ഉയർത്തി, കീഴടിങ്ങിയാതായി അറിയിച്ചു. എന്നാൽ അവരെ വെടിവെച്ച് കൊല്ലും എന്ന് ഉറപ്പായി. വനിതകളോട് മാറാൻ ആവശ്യപ്പെട്ടു. എന്നാൽ അവർ അതിന്കൂട്ടാക്കിയില്ല. അവർ എല്ലാവരോടൊപ്പം മരിക്കും എന്ന് പറഞ്ഞു. അപ്പോൾ സ്ത്രീകളെ പിടിച്ച് വലിച്ച്മാറ്റി മറ്റുള്ളവരെ വെടിവെച്ച് കൊന്നു.

ഇത്രയും വലിയ ഒരു കൂട്ടം ഇങ്ഗ്ളിഷുകാർ അന്ന് ആക്രമിക്കപ്പെട്ടതിൽ വെറും നാല് പേർ മാത്രമാണ് രക്ഷപ്പെട്ടത്. അവരെ കുറെ ദൂരത്ത് വച്ച് രജപുത്രന്മാരുടെ ഒരു കൂട്ടം കണ്ടെത്തി. ഇവർ ഇങ്ഗ്ളിഷ്പക്ഷക്കാരായിരുന്നു. അവർ ഇവരെ സുരക്ഷിതസ്ഥാനത്തേക്ക് നയിച്ചു. ഈ നാലുപേരിൽ രണ്ടു പേർ കോളറപിടിച്ച് മരിച്ചു. ബാക്കിവന്ന രണ്ടുപേരിൽ ഒരാളുടെ പേര് Mowbray Thomsonഎന്നായിരുന്നു. ഇദ്ദേഹം ഈ സംഭവങ്ങളുടെ ദൃക്സാക്ഷിവിവരണം *The Story of Cawnpore*എന്ന പേരിൽ പിന്നീട് എഴുതി പ്രസിദ്ധീകരിച്ചു.

പിടികൂടപ്പെട്ട 200 വനിതകളും കുട്ടികളും ബിബിഘറിൽ ഒരു വീട്ടിൽ, നാനാ സാഹിബ് ഒരു വേശ്യവൃത്തിക്കാരിയുടെ മേൽനോട്ടത്തിൽ താമസിപ്പിച്ചു. ഈ സ്ത്രീ ഇവരെ കഠിനമായ മർദ്ദനങ്ങൾക്ക് ഇരയാക്കി.

കുറച്ച് നാൾ കഴിയുമ്പോളെക്കും ഇന്ത്യൻ ഉപദ്വീപിന്റെ നാനാ ഭാഗത്ത് നിന്നും ഇങ്ഗ്ളിഷ്പക്ഷത്തിന് അനുകൂലമായി ആൾ ബലവും, ആയുധങ്ങളും, സാമ്പത്തിക സഹായവും എത്തിത്തുടങ്ങി. ഉപദ്വീപിന്റെ കീഴക്കേ അറ്റത്തുള്ള തിരുവിതാംകൂർ വരെ സഹായം നൽകി. സിക്കുകാരും, രജപുത്രരും, ഗൂർഖകളും, മെഡ്രാസിലെ ജനങ്ങളും ഇങ്ഗ്ളിഷ് പക്ഷത്തിന് വന്ന ആപത്തിൽ വിലപിക്കുകയും എല്ലാ വിധത്തിലും സഹായം

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

നൽകാനും തയ്യാറായി.

നാനാ സാഹിബിന്റെ പട്ടാളത്തെ ഇങ്ഗ്ളിഷ്പക്ഷത്ത് അണിനിരന്ന ഇന്ത്യൻ ഉപദ്വീപിലെ പട്ടാളക്കാർ തുരത്തിക്കൊണ്ടിരുന്നു. നാനാ സാഹിബ് സ്വന്തം തടി രക്ഷിക്കാനായി ബന്ധനസ്ഥരായ സ്ത്രീകളെവെച്ച് വിലപേശാം എന്ന് കരുതി. എന്നാൽ ഇതിനൊന്നും സമയം ലഭിക്കുന്നതിന് മുമ്പ് ക്വാൺപൂരിലേക്ക് ഇങ്ഗ്ളിഷ് പക്ഷക്കാരായ പട്ടാളം എത്തുന്നു എന്ന് അറിഞ്ഞ നാനാ സാഹിബും ടാന്യ ടോപ്പിയും അമാനുള്ള ഖാനും വെപ്രാളപ്പെട്ടു. കാരണം സ്ത്രീകളും കുട്ടികളും രക്ഷപ്പെട്ടാൽ, അവർ അനുഭവിച്ച കഥകൾ പുറത്ത് വരും. ഇവരെ കൊല്ലാൻ ശിപായികളോട് അജ്ഞകൊടുത്തു. അവർ തടവുകാരായ, പതിനാല് വയസ്സ് പ്രായമുള്ള ഒരു കുട്ടിയടക്കം, നാല് പുരുഷന്മാരെ കൊന്നു. എന്നാൽ വനിതകളെ കൊല്ലാൻ അവർ വിസമ്മതിച്ചു. ടാന്യ ടോപ്പി ശിപായികളെ ഭീഷണിപ്പെടുത്തി. ഭീഷണി ഭയന്ന് അവർ കൊല്ലാൻ തയ്യാറായി.

നാനാ സാഹിബ് വനിതകളുടെയും കുട്ടികളുടേയും നിലവിളികേൾക്കാൻ ഇഷ്ടമില്ലായെന്ന് പറഞ്ഞ് മാറിക്കളഞ്ഞു.

സ്ത്രീകളോടും കുട്ടികളോടും, പുറത്ത് വരാൻ പറഞ്ഞു. എന്നാൽ അവർ പുറത്ത് വരാതെ അന്യോന്യം കെട്ടിപ്പിടിച്ച് കൊണ്ട് മുറിക്കകത്ത് നിന്നു. വാതിൽ ഹാൻഡിലുകൾ തുണികൊണ്ട് ചുറ്റി ഉള്ളിൽ നിന്നും പൂട്ടി. ഇരുപതോളം ശിപായിമാർ ജനലിലൂടെ തോക്ക് ഉള്ളിലേക്ക് നീട്ടി വെടിവെച്ചു തുടങ്ങി. വെടികൊണ്ട സ്ത്രീകളുടേയും കുട്ടികളുടേയും നിലവിളിയും ആർത്തനാദങ്ങളും കേട്ട് വെടിവെച്ച ശിപായിമാർ വെടിവെപ്പ് നിർത്തി, ഇനി വെടിവെക്കില്ലായെന്ന് തീർത്ത് പറഞ്ഞു.

ഇവിടെ വച്ചാണ് സ്ത്രീകളേയും കുട്ടികളെയും അറവുകാർവെട്ടിക്കൊന്നത്

നാനാസാഹിബിന്റെ കാര്യസ്ഥയായ ബീഗം ഹുസൈനി ഖാനും ശിപായിമാരെ പേടിക്കുടലന്മാരെന്ന് വിളിച്ച് ആക്ഷേപിച്ചു. ഈ സ്ത്രീ ആളെ വിട്ട് അറവുകാരെ വിളിപ്പിച്ചു. അവർ വന്ന് മുറിക്കകത്ത് കടന്ന്, പേടിച്ച് നിലവിളിച്ച് കൊണ്ടിരുന്ന സ്ത്രീകളേയും കുട്ടികളേയും അറവ് കത്തികൾ കൊണ്ടി അറത്ത് കൊന്നു. ഇതിൽ ചിലർ നേരത്തെ വെടികൊണ്ട് മരിച്ചിരുന്നവരായി അഭിനയിച്ച് രക്ഷപ്പെട്ടു. പിറ്റെ നാൾ മുറിവൃത്തിയാക്കാൻ വന്ന ആളുകൾ എല്ലാ മൃതശരീരങ്ങളിൽ നിന്നും വസ്ത്രവും ആഭരണങ്ങളും അഴിച്ച് മാറ്റി. അപ്പോൾ ജീവനുള്ള ഏതാനും സ്ത്രീകളേയു കുട്ടികളേയും കണ്ടെത്തി. ഇവരിൽ നിന്നും എല്ലാം അഴിച്ച് മാറ്റി. എല്ലാരെയും അടുത്തുള്ള ഒരു ആഴമേറിയ കിണിറ്റിലേക്ക് എറിഞ്ഞു. ജീവനുള്ളവർ പലമൃതദേഹങ്ങക്കുമിടയിൽ പേട്ടുപോയി, ആഴമുള്ള കിണറിൽ.

ഇങ്ഗ്ളിഷ് പക്ഷക്കാരയ പട്ടാളം ക്വാൺപൂരിൽ വന്നപ്പോൾ സ്ത്രീകളുടേയും കുട്ടികളുടേയും തലച്ചോറ് ചിതറിയതിന്റേയും ചുമരുകളിൽ അവരെ വലിച്ചിടിച്ചതിന്റേയം പാടുകളും കറകളും കണ്ടു.

അറവുകാരിൽ ഒരാളെ പിന്നീട് ഇങ്ഗ്ളിഷ് പക്ഷം പിടികൂടി, വിചരാണചെയ്ത് ശിക്ഷിച്ചു

ഇങ്ഗ്ളിഷ് പക്ഷത്തെ തുണയ്ക്കാനായി ഇന്ത്യൻ ഉപദ്വീപിന്റെ നാനാ ഭാഗത്ത് നിന്നും എത്തിയ പ്രദേശിയ സൈനകിർ

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി വിജിയിച്ചു വന്നു. എന്നാൽ ഇങ്ഗ്ള്ണ്ടിലെ ഭരണകൂടം അതിനെ എന്നെന്നേക്കുമായി തോൽപ്പിച്ചുകളഞ്ഞു. ഈ സംഭവവികാസത്തെ കരുവാക്കിക്കൊണ്ട് ക്വീൻ വിക്റ്റോറിആ:(Queen Victoria), ഈസ്റ്റ് ഇന്ത്യാ കമ്പനിയിൽ നിന്നും ബ്യൃട്ടിഷ്-ഇന്ത്യയെ കൈവശപ്പെടുത്തി. ഇങ്ഗ്ളണ്ട് ചെയ്ത ഒരവൻ ചതിയായിരുന്നു ഇത്. ഇന്നുംഇങ്ഗ്ളണ്ട് കാര്യങ്ങളുടെ നിജസ്ഥിതി മനസ്സിലാക്കാതെ പല വിഡ്ഢിത്തരങ്ങളും സദുദ്ദേശത്തോടെ ചെയ്യുന്നു.

# സർക്കാർ ഉദ്യോഗവും ഭാഷാകോഡുകളും

ഇന്ന് ഇന്ത്യയിൽ സർക്കാർ ഉദ്യോഗം എന്നു പറയുന്നത് ഒരു മാന്ത്രിക നിലവാരമുള്ള സാമൂഹിക അവസ്ഥയാണ്. ഇങ്ഗ്ളിഷ് ഭരണം ഇന്ത്യൻ ഉപദ്വീപിൽ നടന്ന തുച്ഛമായ കാലഘട്ടം ഒഴികെ, ഈ ഉപഭൂഖണ്ടത്തിൽ ചരിത്രാതീതകാലം മുതൽ എന്തെങ്കിലും രീതിയിൽ ഭരണവുമായി ബന്ധമുണ്ടെങ്കിൽ, അത് ഒരു അസാധാരണമായ നിലവാരത്തിലേക്ക് മനുഷ്യനെ ഭാഷാകോഡുകൾ നയിക്കുമായിരുന്നു.

ഇത്രയും പറയുമ്പോൾ ഇങ്ഗ്ളിഷ് ഭരണകാലത്തുണ്ടായിരുന്ന സർക്കാർ ഭരണയന്ത്രത്തെക്കുറിച്ച് പ്രതിപാദിക്കാതെ നിർവ്വാഹമില്ല. കാരണം, ഇങ്ഗ്ളിഷ് ഭരണകാലം എങ്ങിനെയാണ് ഒരു വ്യത്യസ്തമായ അവസ്ഥ സർക്കാർ ജീവനക്കാരിൽ വരുത്തിയിരുന്നത് എന്നത് ഒരു ചോദ്യമായി അവശേഷിക്കും. ഇങ്ഗ്ളിഷ് ഭരണത്തെക്കുറിച്ച് പറയുമ്പോൾ ഏറ്റവും ആദ്യം പറയേണ്ടുന്ന കാര്യം, ഇങ്ഗ്ളിഷ് ഭരണത്തെക്കുറിച്ച് ഇന്ന് അധികം ആളുകൾക്കും യാതോരു ധാരണയുമില്ലായെന്നതാണ്. ആ ഭരണ സംവിധാനത്തെക്കുറിച്ച് സങ്കൽപ്പിക്കുവാനുള്ള യാതോരു മാനസിക അനുഭവങ്ങളും ഒട്ടുമിക്ക ആളുകൾക്കും ഇല്ലാ എന്നുള്ളതും വാസ്തവമാണ്. ഇങ്ങിനെ പറയുമ്പോൾ ന്യായമായും ഉദിക്കുന്ന ചോദ്യം ഇങ്ങിനെയെങ്കിൽ, ഈ എഴുത്തുകാരന്, ഇങ്ഗ്ളിഷ് കാലത്തെ സർക്കാർ ജീവനക്കാരുടെ നിലവാരത്തെക്കുറിച്ച് എങ്ങിനെയാണ് അറിയുക എന്നതാണ്. ഈ ചോദ്യത്തിനുള്ള ഉത്തരം, ഈ എഴുത്തുകാൻ ചില പ്രത്യേകമായ സാഹചര്യങ്ങളിലൂടെ വളർന്ന ആളാണെന്നും, ഈ കാരണത്താൽതന്നെ ഇങ്ഗ്ളിഷ് കാലഘട്ട സർക്കാർ ജീവനക്കാരുടെ മാനസികാവസ്ഥയും പെരുമാറ്റ രീതികളും അറിയുവാനും മറ്റ് മിക്ക ആളുകൾക്കും ലഭിക്കാതിരുന്ന സാഹചര്യം ഈ എഴുത്തുകാരന് ലഭിച്ചിരുന്നു എന്നുമാണ്. ഇതിനെക്കുറിച്ച് പിന്നീട് കൂടുതൽ പ്രതിപാദിക്കാം.

തിരുവിതാംകൂറിലെ ജനങ്ങൾക്ക് ഇങ്ഗ്ളിഷ് ഭരണ സംവിധാനങ്ങളോ, ഇങ്ഗ്ളിഷ്കാർ നിയന്ത്രിച്ചിരുന്ന സർക്കാർ ജീവനക്കാരെയോ ഭരണയന്ത്രമോ പരിചരമുള്ളകാര്യമല്ല. പച്ചയായി പറയുകയാണെങ്കിൽ തിരുവിതാംകൂറിൽ എല്ലാ വർഷവും ഓഗസ്റ്റ് 15ന് സ്വാതന്ത്ര്യ ദിനം ആചരിക്കുന്നുണ്ടെങ്കിലും, ഇത് ഒരു ശുദ്ധ വിഡ്ഢിത്തമാണ് എന്ന് അറിയുവാനോ, ചിന്തിക്കുവാനോ, അതുമല്ലെങ്കിൽ ചിന്തിപ്പിക്കുവാനോ, ഉള്ള മാനോധൈര്യമുള്ള ആളുകൾ ഉണ്ടോ എന്ന് അറിയില്ല. പട്ടാളാക്രമണ ഭീഷണിയുടെ സമ്മർദ്ദത്താൽ 1947ൽ സ്വാതന്ത്ര്യം നഷ്ടപ്പെട്ട് ഇന്ത്യയെന്ന പുതുതായി രൂപീകരിച്ച രാജ്യത്തിലേക്ക് കൂട്ടിച്ചേർത്ത രാജ്യമാണ് തിരുവിതാംകൂർ. അതെ സമയം മലബാർ എന്നത്, മെദ്രാസ് പ്രസിഡൻസിയുടെ വിദൂരജില്ലയായ ഒരു പ്രദേശമായിരുന്നു. അവിടെ വ്യത്യസ്ഥമായ ഒരു ഭാഷയും ഉണ്ടായിരുന്നു. ഇതിനെ തിരുവിതാംകൂറിൽ നിന്നും വന്ന, മതം മാറി ക്രിസ്ത്യാനികൾ ആയ ആളുകൾ പഠിപ്പില്ലാത്ത മലയാളമെന്ന് വിളിക്കുമായിരുന്നെങ്കിലും, മലബാറിലെ ഭാഷ, മലയാളവും തമിഴും തമ്മിലുള്ള വ്യത്യാസത്തേക്കാൾ, മലയാളത്തിൽനിന്നും വ്യത്യസ്ഥമായിരുന്നു.

ഈ മലബാറിൽ തന്നെ രണ്ട് വ്യത്യസ്ഥ പ്രദേശങ്ങളുണ്ടായിരുന്നു. തെക്കൻ മലബാറും വടക്കൻ മലബാറും. ഇവതമ്മിലും ചരിത്രകാലം മുതൽ മിക്കവാറും വളരെ വ്യത്യസ്ഥങ്ങളായ സാമൂഹികാന്തരീക്ഷവും, അയിത്തങ്ങളും ഉണ്ടായിരുന്നു. ഇക്കാരണത്താൽ തന്നെ മലബാറിന്റെ തലസ്ഥാനം തെക്കൻ മലബാറിലെ കോഴിക്കോട്ടാണെങ്കിലും (Calicut), വടക്കൻ മലബാറിലെ ഭരണ നിയന്ത്രണം തലശ്ശേരിയിലായിരുന്നു (Tellicherry).

മലബാറിൽ, മെദ്രാസ് പ്രസിഡൻസിയുടെ ഭാഗമെന്ന നിലയിൽ, ഇങ്ഗ്ളിഷ് പെരുമാറ്റച്ചട്ടങ്ങളുള്ള സാർക്കാർ സംവിധാനങ്ങളായിരുന്നു ഉണ്ടായിരുന്നത്. പൂർണ്ണമായി ഇങ്ഗ്ളിഷിൽ സാർക്കാർ കാര്യങ്ങൾ നടത്തിയിരുന്ന ഓഫീസർമാരായിരുന്നു ഉണ്ടായിരുന്നത്. ഇവരുടെ ഇടയിൽ കൈക്കൂലി, അഴിമതി തുടങ്ങിയ പെരുമാറ്റങ്ങൾ ഒട്ടുമുക്കാലും ഇല്ലായായിരുന്നു എന്നു മാത്രമല്ല, അങ്ങിനെ ഒന്ന് ആലോചിക്കുന്നത് തന്നെ വേശ്യാവൃത്തി, സ്ത്രീവാണിഭ ബ്രോക്കർ (മാമാപ്പണി), പോക്കറ്റടി തുടങ്ങിയവയെ സാമൂഹികമായി കാണുന്നത്പോലെയായിരുന്നു. കൈക്കൂലി വാങ്ങിക്കുക, ചോദിക്കുക എന്നൊക്കെയുള്ളത് പോക്കറ്റടി, പിടിച്ച്പറി, കക്കൽ തുടങ്ങിയവപോലെ തന്നെയായിരുന്നു മലബാറിലെ ഓഫീസർമാരുടെ കാഴ്ചപ്പാടിൽ കൈക്കൂലി. അതെ സമയം, ക്ളാർക്ക്, പ്യൂൺ തുടങ്ങിയവരിലും, ഇന്ന് വില്ലേജ് 'ഓഫിസറെന്ന്' വളിക്കുന്ന അധികാരി തുടങ്ങിയവരിലും മറ്റും ചെറിയ തോതിൽ കൈക്കൂലിയും മറ്റും നിലനിന്നിരുന്നു. എന്നാൽ ഇങ്ഗ്ളിഷ് ഭരണകർത്താക്കൾ വളർത്തിക്കൊണ്ടുവന്ന സർക്കാർ ഓഫിസുകളിൽ മിക്കതിലും പൊതുജനം ഓഫീസർമാരെ നേരിട്ടാണ് കാണേണ്ടിയിരുന്നത്. പൊതുജനം താഴെയുള്ള ക്ളാർക്കുമാരെയും (ഗുമസ്തരെയും) പ്യൂണുകളെയും കണ്ടാൽ അവർ നാട്ടിലെ പാരമ്പര്യ പെരുമാറ്റപ്രകാരം, പൊതുജനങ്ങളെ *ഇഞ്ഞി* എന്ന് സംബോധന ചെയ്യുകയും *ഓൻ, ഓള്* തുടങ്ങിയ രീതിയിൽ സൂചിപ്പിച്ച് പറയുകയും മിക്കവാറും മാന്യമല്ലാത്ത

രീതിയിൽ ഇടങ്ങാറാക്കുകയും ചെയ്യും എന്ന് ഇങ്ഗ്ളിഷ് ഭരണകർത്താക്കൾക്ക് അറിവുള്ള കാര്യമായിരുന്നു.

ഇന്ന് തിരിഞ്ഞ് നോക്കുമ്പോൾ ഒരു നയാപൈസപോലും കൈക്കൂലിവാങ്ങിക്കാത്ത ഓഫീസർമാരുള്ള ഒരു ഭരണയന്ത്രം ഈ നാട്ടിൽ ഇങ്ഗ്ളിഷുകാർക്ക് എങ്ങിനെയാണ് സൃഷ്ടിക്കാൻ കഴിഞ്ഞത് എന്നത് അത്ഭുതം തന്നെയാണ്. കാരണം, ഈ ഇങ്ഗ്ളിഷ് പഠിച്ച് വന്ന പ്രാദേശികരായ ഓഫീസർമാർ, തമ്മിൽ ഇങ്ഗ്ളിഷ് സംസാരിച്ച് കൊണ്ട് ഭരണയന്ത്രത്തിൽ സൃഷ്ടിച്ച ഇങ്ഗ്ളിഷ് അന്തരീക്ഷത്തിൽ മാത്രമാണ് സ്വയം നല്ലവരും മറ്റും. അവർ അവരുടെ പാരമ്പര്യമായ മലബാർ ഭാഷയിൽ സംസാരിച്ചുകൊണ്ട് സാമൂഹികമായി പെരുമാറുമ്പോൾ അവരിലെ പാരമ്പര്യമായ ഉച്ചനീചത്വങ്ങളും അറപ്പുകളും മറ്റും തിരിച്ചുവരുമായിരിന്നു.

എന്നാൽ ഇക്കൂട്ടർ മലബാറിലെ വളരെ ചെറിയ ഒരു വിഭാഗം മാത്രമായിരുന്നു. ഇന്ത്യയെന്ന രാജ്യം രൂപീകരിക്കപ്പെട്ടപ്പോൾ ഇവർ പുതുതായി സ്ഥാപിക്കപ്പെട്ട ഭരണസംവിധാനങ്ങളിൽ നിഷ്പ്രഭരായിപ്പോയി. ഇവർക്ക് പകരമായി ഭരണാധിപത്യത്തിൽ വന്നത് യാതോരു ഇങ്ഗ്ളിഷ്മര്യാദകളും അറിയാത്ത, ഭൂജന്മികളും, വിപ്ളവ വായാടികളും മറ്റുമായ പണക്കാരും ഫ്യൂഡൽ വാഴ്ചക്കാരുമായിരുന്നു.

1956ൽ മലബാർ ജില്ലയും തിരുകൊച്ചി സംസ്ഥാനവും കൂട്ടിച്ചേർത്ത് കേരളം എന്ന സംസ്ഥാനം ഉണ്ടാക്കിയപ്പോൾ പലവിചിത്രങ്ങളായ സംഭവവികാസങ്ങളും നടന്നു. എന്നിട്ടും ആരും ഇതൊന്നും അറിഞ്ഞില്ലയെന്നതാണ് വാസ്തവം. കാരണം ഓരോ ആളും സ്വന്തം ജീവിതാനുഭവ പരിധിക്കുള്ളിൽ നിന്നും, സ്വന്തം നിലനിൽപ്പിന് ആവശ്യമായ കാര്യങ്ങളുടെ പരിധിക്കുള്ളിൽ നിന്നും മാത്രമാണ് പലതും കണ്ടതും ശ്രദ്ധിച്ചതും.

കേരള സംസ്ഥാനം സ്ഥാപിച്ചപ്പോൾ യാതോരു കാരണവശാലും തിരുവനന്തപുരം സംസ്ഥാന തലസ്ഥാനമാകാൻ പാടില്ലായിരുന്നു. ഇതിന് പലകാരണങ്ങളും ഉണ്ട് അവയിലേക്ക് ഇപ്പോൾ കടക്കുന്നില്ല. എന്നാൽ ഇവിടെ പ്രസ്താവിക്കാൻ അർഹതയുള്ളകാര്യം, മലബാറിലായിരുന്നു തികച്ചും കാര്യക്ഷമവും, ഓഫീസർമാർക്കിടയിൽ അഴിമതിയില്ലാത്തതുമായ ഭരണയന്ത്രം ഉണ്ടായിരുന്നത്. മാത്രവുമല്ല മലബാർ ഭാഷ കഠിനമായി ഫ്യൂഡൽ സ്വഭാവമുള്ള ഭാഷയായിരുന്നെങ്കിലും, ഈ ഭാഷയിലെ ഇങ്ങൾ/നിങ്ങൾ വാക്ക് ഏത് ഓഫീസറോടും ഉപയോഗിക്കാൻ പറ്റുന്നവാക്കായിരുന്നു. എന്നാൽ മലയാളത്തിലെ നിങ്ങൾ എന്ന വാക്ക് ഏതെങ്കിലും ഉദ്യോഗസ്ഥനോടോ, അദ്ധ്യാപകനോടോ, അദ്ധ്യാപികയോടോ, ഉയർന്ന ആളോടോ ഉപയോഗിച്ചാൽ തെറിവിളിച്ച അനുഭവമാണ് മറ്റെ ആൾക്ക് ഉണ്ടാവുക. ഇങ്ങിനെ ജനങ്ങൾക്ക് സർക്കാർ ജീവനക്കാരോട് സംസാരിക്കാനോ, ഇടപഴകാനോ, അവരുടെ ന്യായമായ അവകാശങ്ങൾ തടഞ്ഞുവച്ചാൽ അതിനെക്കുറിച്ച് മാന്യമായി സംസാരിക്കാനോ തടസ്സമായി നിൽക്കുന്ന ഈ ഏർപ്പാട് ഭാഷയിൽഉള്ള ഒരു പ്രദേശം യാതോരു കാരണത്താലും സംസ്ഥാന തലസ്ഥാനമാക്കാൻ പാടില്ലായിരുന്നു. എന്നാൽ മലബാറിലെ രാഷ്ട്രീയ നേതാക്കൾക്ക് കുട്ടിരാഷ്ട്രീയ തമ്മിലടിയും, വർഗ്ഗീയതാൽപ്പര്യങ്ങളും വാതോരാതെ സംസാരിക്കാനല്ലാതെ, മറ്റ് കാര്യമായ വിവരങ്ങൾ എന്തെങ്കിലും ഉണ്ടായിരുന്നോ എന്ന് അറിയില്ല.

മലബാറിൽ ഇങ്ഗ്ളിഷ് ഭരണകാലത്തും ഓഫീസർമാർക്ക് കീഴിൽ വരുന്ന ഗുമസ്തരും പ്യൂണുമാരും പോലീസ് കോൺസ്റ്റബ്ൾമാരും ജനങ്ങളോട് ഞെട്ടിച്ചാണ് സംസാരിക്കുക. എന്നാൽ പൊതുവെ ഇങ്ഗ്ളിഷ് പെരുമാറ്റച്ചട്ടങ്ങൾ അറിവുള്ള, പല ഗുമസ്തരും ഈ ഒച്ചകൂട്ടി, ഞെട്ടിച്ചുകൊണ്ടുള്ള പെരുമാറ്റം നടത്തിയിരുന്നില്ല. മാത്രവുമല്ല, മലബാറിലെ സർക്കാർ ഓഫീസുകളിൽ ജനങ്ങൾക്ക് ഓഫീസർമാരോട് നേരിട്ട് ഇടപഴകാം. അവരെ നിങ്ങൾ/ഇങ്ങൾ എന്ന് സംബോധന ചെയ്യാം. ഓഫീസർമാർ പൊതുവെ മാന്യമായ വാക്കുകളാണ് സാധാരണ ജനങ്ങളോട് ഉപയാഗിച്ചിരുന്നത്. അവർക്ക് താഴെവരുന്ന ഗുമാസ്തരും പ്യൂണും മറ്റും മാന്യമല്ലാത്ത വാക്കുകളായ *ഇഞ്ഞി, ഓൻ, ഓള്* തുടങ്ങിയ വാക്കുകൾ ഉപയോഗിക്കുന്നതിൽ യാതോരു മനപ്രയാസവും ഇല്ലാത്തവരായിരുന്നു. എന്നാൽ ഓഫീസർമാർക്കും, പ്രദേശിക ഭാഷ സംസാരിക്കുമ്പോൾ, അതിലുള്ള ഹീനവാക്കുകളെ പൂർണ്ണമായി ഒഴിവാക്കാൻ കഴിയുമായിരുന്നില്ല.

ഇന്ന് ബാങ്കിലെ ഗുമസ്തപ്പണി അടക്കമുള്ള എല്ലാ സർക്കാർ തൊഴിലുകൾക്കും ഇങ്ഗ്ളിഷ് അവശ്യമില്ലാ എന്നതാണ് വാസ്തവം. എന്നുവച്ചാൽ പൊതുജനങ്ങളെ ഞെട്ടിച്ച് സംസാരിക്കുന്നവരാണ് മിക്ക സർക്കാർ സ്ഥാപനങ്ങളിലും ഉള്ളത്. പല ഓഫീസുകളിലും, വരുന്ന ആളുടെ സാമൂഹിക നിലവാരം മാനസികമായി അളന്ന് *ഇഞ്ഞി, നീ* എന്നു വരെ സംബോധനചെയ്യുന്ന സർക്കാർ തൊഴിലാളികളും ഉണ്ട്.

ഉദാഹരണത്തിന്, ഇവിടെ അടുത്തുള്ള കാനറാ ബാങ്കിൽ (Canara Bankൽ) ഒരു ഉദ്യോഗസ്ഥൻ ചെറുപ്പക്കാരായ ആളുകൾ ബാങ്ക് എക്കൗണ്ടുകൾ തുറക്കാൻ വന്നാൽ അവരെ *ഇഞ്ഞി* എന്നാണ് സംബോധന ചെയ്യുക. ഇതേ സാധാരണക്കാരൻ വല്ല വൊഡാഫോൺ കേന്ദ്രവുമായോ, മറ്റ് സ്വകാര്യ സ്ഥാപനത്തിലോ മറ്റോ ബന്ധപ്പെട്ടാൽ അയാളെ സാർ എന്നോ മാഡം /മേഡം എന്നോ മറ്റോ ആണ് സംബോധന ചെയ്യുക. ഇങ്ങിനെ മറ്റ് സ്ഥാപനങ്ങളിൽ ആദരിക്കപ്പെടുന്ന ഈ രാജ്യത്തിലെ പൗരൻ

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

എങ്ങിനെയാണ് സർക്കാർ സ്ഥാപനത്തിൽ പോയാൽ വെറും നാറ്റമായിപ്പോകുന്നത്?

സർക്കാർ ജീവനക്കാർ ഇന്ന് രാജ്യത്തിന്റെ ഒട്ടുമിക്ക സമ്പത്തും കൈവശപ്പെടുത്തിയിട്ടുള്ളവരാണ്. ഭാഷയിലെ ഉയർന്ന വാക്കുകളും അവരുടേതാണ്. ജനങ്ങൾ ഇങ്ങ്ളിഷ് ഭാഷപഠിക്കുന്നതും അവർക്ക് ഇഷ്ടമുള്ള കാര്യമല്ല. ജനങ്ങൾ ഇവരുടെ ഞെട്ടിക്കുന്ന രീതിയിലുള്ള പെരുമാറ്റച്ചട്ടങ്ങളോട് പ്രതികരിച്ചാൽ ഇന്ന് ജയിലിൽ പോകും. എല്ലാ സർക്കാർ വകുപ്പുകളും ഇത്യാദി നിയമങ്ങൾ പാസാക്കിയെടുത്തിട്ടുണ്ട്. ഇതെല്ലാം നടക്കുമ്പോൾ, നിയമ നിർമ്മാണം നടത്തേണ്ടുന്ന പാർലമെന്റും സംസ്ഥാന എസംബ്ളികളും, പൊട്ടന്മാരെപ്പോലെ ഇവയെല്ലാം പാസാക്കിവിടുന്നു.

ഇത്യാദി നിയമങ്ങളുടെ ഒരു ഉദാഹരണവും, അവയുമായി ബന്ധപ്പെട്ടുകൊണ്ട് നടന്നിട്ടുള്ള ഒരു സംഭവവും ഇവിടെ വിവരിക്കാം.

**Misbehave with the bank staff**

Misbehaving / abusing / assaulting with a bank employee comes under Indian penal code (IPC) section 332 and 352 which may attract 2-3 years of IMPRISONMENT and is a NON-BAIL-ABLE CRIME. if any person found performing any of the above activities he/she will be punished which may extend to 3 years or with fine or with both.

**ബാങ്ക് ജീവനക്കാരോട് അപമര്യാദയായി പെരുമാറിയാൽ**

ഒരു ബാങ്ക് ജീവനക്കാരനോട് അപമര്യാദയായി പെരുമാറുക അയാളെ ചീത്തവാക്ക് പറയുക അയാളെ കൈയ്യേറ്റം ചെയ്യുക എന്നിവ ചെയ്താൽ, ഇന്ത്യൻ പീനൽ കോഡ് സെക്ഷൻ 332, 352 പ്രകാരം 2 - 3 വർഷം തടവും നൽകാവുന്ന ഒരു ജാമ്യത്തിന് അവകാശമില്ലാത്ത കുറ്റമാണ്. ഇങ്ങിനെ ആരെങ്കിലും പ്രവർത്തിക്കുകയാണെങ്കിൽ, അയാൾക്ക് 3 വർഷം വരെ നീണ്ടുനിൽക്കുന്ന ശിക്ഷയോ പിഴയോ, അതുമല്ലെങ്കിൽ രണ്ടും ചേർന്നുമോ, ലഭിക്കുന്നതാണ്.

ഇവിടെ അറിയേണ്ടുന്നതും, ചർച്ചചെയ്യേണ്ടുന്നതുമായ പ്രശ്നം, എന്താണ് അപമര്യാദയായി പെരുമാറുകയെന്നതാണ്. കാരണം, ഒരാളെ കയ്യേറ്റം ചെയ്യുകയോ, തെറിവിളിക്കുകയോ, മറ്റോ ചെയ്യുന്നത് കുറ്റം തന്നെയാണ്. അതിന് ബാങ്ക് ജീവനക്കാർ പണ്ടത്തെ ബ്രാഹ്മണന്മാർക്കെന്ന പോലെ നിയമത്തിന് മുന്നിൽ മറ്റ് ജനങ്ങളേക്കാൾ മുൻപന്തിയിൽ ഉള്ളവരാണ് എന്ന ധ്വനിയുളവാക്കുന്ന നിയമം ഏത് കഴുതയാണ് എഴുതിയത് എന്ന് അറിയില്ല. കാരണം, ഇന്ത്യൻ ഭരണഘടനപ്രകാരം എല്ലാരും നിയമത്തിന് മുന്നിൽ തുല്ല്യരാണ്. മാത്രവുമല്ല, ആരെയും, സാധാരനക്കാരനേയും, അയാളുടെ സ്വന്തമായതും, മറ്റുള്ളവർക്ക് പ്രയാസങ്ങൾ ഉണ്ടാക്കാത്തതുമായ പ്രവർത്തിയിൽ തടഞ്ഞാലും കുറ്റമാകേണ്ടതാണ്. ഇങ്ങിനെയൊരു നിയമം ഇവിടെ ഉണ്ടോ എന്ന് അറിയില്ല.

നമുക്ക് അപമര്യാദയെന്ന വാക്ക് എടുക്കാം. യാതോരു വ്യക്തിബന്ധത്തലോ, ഔപചാരിക ബന്ധത്താലോ ബന്ധമില്ലാത്ത ഒരാളെ നീ എന്ന് വിളിക്കുന്നത് അപമര്യാദയാണ്. ഇങ്ങിനെ ഒരു ബാങ്കിൽ പോയി ഒരു ജീവനക്കാരനെ നീയെന്ന് സംബോധന ചെയ്താൽ കുറ്റമാണോ? കുറ്റമല്ലെ?

KALEIDOSCOPIC HUESലെ നേരത്തെയുള്ള ഒരു ലക്കത്തിൽ ഇങ്ങ്ളിഷ്കാർ ഇവിടെ വന്നപ്പോൾ കണ്ട ഒരു കാര്യത്തെക്കുറിച്ച് സൂചിപ്പിച്ചിരുന്നു. താഴ്ന്ന ജാതിക്കാർ ഉയർന്ന ജാതിക്കാരെ നീയെന്നോ മറ്റോ സംബോധനചെയ്യുകയോ, അല്ലെങ്കിൽ അവൻ, അവൾ എന്ന് സൂചിപ്പിച്ച് സംസാരിക്കുകയോ ചെയ്താൽ, അയാളെ ഗ്രാമത്തിലെ അധികാരിയും സംഘവും വന്ന് പിടിച്ച് കൊണ്ട്പോയി ഒരു മുറിക്കകത്തിട്ട് അടിച്ച്, ദിവസങ്ങളോളം പൂട്ടിയിടും. ഇങ്ങിനെ ചെയ്യാനുള്ള യഥാർത്ഥകാരണം ഇങ്ങ്ളിഷ് ഉദ്യോഗസ്ഥർക്ക് മനസ്സിലായിരുന്നില്ല. കാരണം ഉയർന്ന ജാതിക്കാരൻ താഴന്ന ജാതിക്കാരനെ നീ എന്ന് സംബോധന ചെയ്യുകയും, അവൻ, അവൾ എന്ന് സൂചിപ്പിച്ച് സംസാരിക്കുകയും ചെയ്താൽ യാതോരു പ്രശ്നവുമില്ല.

ഇപ്പോൾ ഏതോ വിവരദോഷി നിയമമായി എഴുതിയിട്ടുള്ള കാര്യവും ഇതും തമ്മിൽ യാതോരു വ്യത്യസാവും ഇല്ല എന്നതാണ് വസ്തവം. കുറച്ച് മുന്നിലായി നൽകിയിട്ടുള്ള കാനറാ ബാങ്കിലെ ഉദ്യോഗസ്ഥന്റെ കാര്യം തന്നെയെടുക്കുക. അയാൾ ഉപഭോക്താക്കളെ നീ എന്ന് സംബോധന ചെയ്യുന്നു. അവൻ, അവൾ, അയാൾ തുടങ്ങിയവാക്കുകൾ ഉപയോഗിക്കുന്നു. ഇതിൽ യാതോരു തെറ്റുമില്ല. എന്നാൽ ഉപഭോക്താവ് ഇത്യാദി വാക്കുകൾ തിരിച്ചൊന്ന് ഉപയോഗിച്ചാൽ പ്രശ്നം ഗുരുതരമാണ്. നിയമപ്രകാരം പോലീസിലേക്ക് വിളിക്കാം. ജാമ്യമില്ലാതെ ജയിലിലടയ്ക്കാം. പോലീസ് സ്റ്റേഷനിൽ വച്ച് പോലീസ് ശിപായികളും മറ്റും നീയെന്നും, എടാ, എടീ എന്നൊക്കെ വിളിക്കും. ജയിലിൽ എത്തിയാൽ ജയിൽ ജീവനക്കാരുടെ നടയടിയും മറ്റും വേറെയും.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

എന്നാൽ ഈ നിയമം എഴുതിയ കഴുത അറിയാത്ത ഒരു കാര്യമുണ്ട്. ഇന്ത്യയിൽ ഒരു ഭരണഘടനയുണ്ട്. ഇങ്ഗ്ളിഷ് ഭാഷയിൽ നിലനിൽക്കുന്ന എല്ലാവിധ മനുഷ്യ വ്യക്തിത്വങ്ങളും ഈ ഭരണഘടന ഈ നാട്ടിലെ ജനങ്ങൾക്കായി വാഗ്ദാനം നൽകുന്നു ഒരു വ്യക്തിയുടെ ഈ വിധ വ്യക്തിത്വങ്ങൾ സംരക്ഷിക്കാനുള്ള ചട്ടങ്ങളും ഈ ഭരണഘടനയിൽ ഉണ്ട്.

> ഉദാഹരണത്തിൻ ഇന്ത്യൻ ഭരണഘടനയിലെ ആർട്ടിക്ക്ൾ 14 ഇങ്ങിനെ പ്രസ്താവിക്കുന്നു. The State shall not deny to any person equality before the law or the equal protection of the laws within the territory of India. നിയമത്തിന് മുന്നിൽ യാതൊരു പൗരനേയും മറ്റുള്ളവരിൽ നിന്നും തുല്യനല്ലെന്നോ, അല്ലെങ്കിൽ എല്ലാവർക്കുമുള്ള നിയമത്തിന്റെ സംരക്ഷണത്തിൽ നിന്നും കൂടുതലായോ, കുറവായോ ആക്കുവാൻ പാടില്ലായെന്നും ഈ ചട്ടം അനുശാസിക്കുന്നു.

ഇത്യാദി വാക്കുകൾ കേട്ടാൽ മിക്ക ഇന്ത്യക്കാരനും ചിരിക്കും. കാരണം, ഇന്ത്യൻ ഭരണഘടനയ്ക്ക് ഇവിടെ പുല്ല് വിലയാണ് എന്ന രീതിയിലാണ് സർക്കാർ ഉദ്യോഗസ്ഥർ വിലസുന്നത്. മാത്രവുമല്ല, നിയമം അനുസരിച്ച് എങ്ങിനെയാണ് ഭരണം നടത്തുകയെന്ന ചോദ്യവും ചിരിച്ച് കൊണ്ട് ഇക്കൂട്ടർ ചോദിച്ചേക്കാം.

ഇന്ത്യൻ ഭരണഘടനയിലെ വാക്കുകൾക്കും, വചനങ്ങൾക്കും പലപ്പോഴും അഗാധമായ ആന്തരികാർത്ഥമുണ്ട്. ഈ ഭരണഘടനയുടെ വിശാലമായ ഉദ്ദേശ്യം ഇവിടെ എല്ലാ പൗരന്മാർക്കും, അവരവരുടെ വ്യക്തിത്വങ്ങളും, കഴിവുകളും, ആവുന്നിടത്തോളം, വളർത്തുവാനുള്ള സാഹചര്യം ഒരുക്കുന്ന ഒരു വെൽഫെയ്ർ സ്റ്റെയ്റ്റ് ഉണ്ടാക്കുക എന്നതാണ്. ഏതാനും ആളുകൾക്ക് മാനസികവും, മറ്റുമായ വളർച്ചക്ക് വഴിവെക്കുന്നതും, മറ്റുള്ളവർക്ക് അവ മുടക്കുന്നതുമായ യാതോരു സംവിധാനത്തിനും, സർക്കാർ അനുകൂലമായ നയം സ്വീകരിക്കുകയോ, അടിച്ചേൽപ്പിക്കുകയോ ചെയ്യാൻ പാടില്ല. അങ്ങിനെ ചെയ്യുന്നത് വിവേചന പരമാണ്. ഈ ആശയങ്ങൾ ഇന്ത്യൻ ഭരണഘടനയിലെ Directive Principles of State Policyയിൽ ഉണ്ട്. (Articles 36 to 51). വിവേചനം, ഇന്ത്യൻ ഭരണഘടനയ്ക്ക് എതിരാണ്.

ഇന്ത്യൻ ഭരണഘടനയുടെ പ്രീയാംബ്ളിലും, ഈ ഒരു കാര്യം പറയുന്നുണ്ട്: EQUALITY of status and opportunity. പൗരന്മാർക്ക് നിയമത്തിന് മുമ്പിൽ ഒരേ സാമൂഹിക നിലവാരമാണ്, എന്ന്.

> ഇന്ത്യൻ ഭരണഘടനയുടെ ഡയറക്റ്റിവ് പ്രിൻസിപ്പ്ൾസിൽ ഇങ്ങിനെയും ഒരു വാചകം കാണാവുന്നതാണ്: The State shall, ——————— endeavour to eliminate inequalities in status, facilities and opportunities, not only amongst individuals but also amongst groups of people residing in different areas or engaged in different vocations.

ഇതൊന്നും അറിയാതെയൊ, അല്ലെങ്കിൽ അറിയില്ലാ എന്ന് നടിച്ചോ, നിയമങ്ങൾ എഴുതാൻ ധൈര്യപ്പെടുന്നവരെ എങ്ങിനെയാണ് നിർവ്വചിക്കേണ്ടത്?

ഇനി ചർച്ചയിലേക്ക് വീണ്ടും തിരിച്ചു വരാം. കാനറാ ബാങ്കിൽ (Canara Bankൽ) ചെന്നാൽ കാണുന്ന കാഴ്ച ചില ഉദ്യോഗസ്ഥർ ചില ആളുകളോട് വിവേചപരമായോ, അല്ലെങ്കിൽ ഞെട്ടിച്ചോ ആണ് പെരുമാറുന്നത് എന്നാണ്. ഇങ്ങിനെ ചെയ്യുന്നവരെപ്പറ്റിപ്പറയുകയാണെങ്കിൽ, ഇവരിൽ പലരും ഇങ്ഗ്ളിഷ് ഭരണകാലത്ത് മലബാറിൽ സർക്കാർ ഓഫിസുകളിൽ വെറും പ്യൂൺ നിലവാരത്തിലോ, അല്ലെങ്കിൽ അതിനേക്കാൾ താഴ്ന്ന നിലവാരത്തിലോ, ഉള്ള ജോലികൾ ചെയ്തവർക്ക് തുല്യമായ മാനസികാവസ്ഥയുള്ളവരാണ്. നല്ല നിലവാരമുള്ള ഇങ്ഗ്ളിഷ് ഉള്ളവരെമാത്രമെ അന്ന് കാലങ്ങളിൽ ഉയർന്ന ജോലികളിൽ കയറാൻപറ്റുള്ളു. ഈ വാചകം വായിക്കുന്ന മിക്ക ആളുകളും ഇങ്ഗ്ളിഷ് നന്നായി അറിയാത്തവരാകാൻ സാധ്യതയുണ്ട്. ഇക്കാരണത്താൽത്തന്നെ വായനക്കാരന് ഈ എഴുത്തുകാരനോട് വിരോധം തോന്നാം. എന്നാൽ യഥാർത്ഥത്തിൽ അങ്ങിനെയൊരു വികാരം ഉണർത്തേണ്ട ആവശ്യമില്ല. കാരണം ഈ എഴുത്തുകാരൻ വായനക്കാരനോട് ഇങ്ഗ്ളിഷ് പഠിക്കുവാനാണ് ആവശ്യപ്പെടുന്നത്. ഇത് സ്വന്തം വ്യക്തിത്വത്തിന് ഉപയോഗപ്രദമാകുന്നതിനേക്കാൾ, സമൂഹത്തിന് മൊത്തമായ ഉന്നമനം സാധ്യമാക്കാൻ സഹായിക്കും. എന്നാൽ ഈ ഇങ്ഗ്ളിഷ് പഠനത്തെക്കുറിച്ച് പലതും പറയാനുണ്ട്. അത് പിന്നീടാകാം.

ഇനി നമുക്ക് ചർച്ചാവിഷയത്തിലേക്ക് തിരിച്ച് പോകാം.

സർക്കാരുദ്യോഗസ്ഥൻ എന്നാൽ, യഥാർത്ഥത്തിൽ രാജാവോ, രാജവംശനോ, ഉന്നതജാതിക്കാരനോ മറ്റോ അല്ല. സർക്കാർ ഓഫീസുകളിൽ ജോലിചെയ്യാൻ വച്ചിരിക്കുന്ന തൊഴിലാഴിമാത്രമാണ്. ഇതിന് അപ്പുറമുള്ള എന്തെങ്കിലും പദവി ഉണ്ട് എന്ന ധ്വനി രാജവാഴ്ചയുടെ ധ്വനിയാണ്. അത് ഇന്ത്യൻ ഭരണഘടനപ്രകാരം അനുവദനീയമായ കാര്യമല്ല. അങ്ങിനെയൊരു ധാരണ ഏതെങ്കിലും സർക്കാർ തൊഴിലാളിക്ക് ഉണ്ട് എങ്കിൽ ആ ആളെ ഈ പണിയിൽ നിന്നും പിരിച്ച് വിടേണ്ടതാണ്. കാരണം, ഇങ്ങിനെ ഒരു അവകാശവാദം അപകടകരമാണ്.

എന്നാൽ, നിയമം എഴുതിച്ചേർക്കുന്നത് ഉദ്യോഗസ്ഥരാണ്. ഇവർ എഴുതിച്ചേർക്കുന്ന നിയമങ്ങളിലെ ആന്തരികോദ്ദേശം ഭരണഘടനയുടെ ആന്തരികോദ്ദേശവുമായ പൊരുത്തപ്പെടുമോയെന്ന് പരിശോധിക്കേണ്ടത് നിയമസഭയും പാർലമെന്റും ആണ്. എന്നാൽ ഇതിൽ രണ്ടിലും ഇങ്ഗ്ളിഷ് അറിയുന്നവർ കുറവാണ്. അപ്പോൾത്തന്നെ ഭരണഘടനയുടെ സ്പിരിറ്റ് മനസ്സിലാക്കാനുള്ള ഇവരുടെ കഴിവിൽത്തന്നെ കാര്യമായ കുറവ് വരുന്നു. പോരാത്തതിന്, നിയമസഭയിലും, പാർലമെന്റിലും ഉള്ള ആളുകൾക്ക് തമ്മിലടിക്കാനും, രാഷ്ട്രീയം കളിക്കാനും തമ്മിൽ പാരവെക്കാനും, അനധികൃതമായി പണമുണ്ടാക്കാനും മാത്രമെ സമയം ഉള്ളു.

പിന്നെ ആരാണ് സർക്കാർ തൊഴിലാളികളുടെ തെമ്മാടിത്തങ്ങളെ നിയന്ത്രിക്കുക? നാട്ടിലെ സാധാരണക്കാരൻ സർക്കാർ തൊഴിലാളിയെ നിങ്ങൾ എന്ന് സംബോധന ചെയ്താൽമതി, തെറിവിളിച്ചത് മാതിരിയാണ് സർക്കാർ തൊഴിലാളികൾ കാണുക. എന്നുവച്ചാൽ മാന്യമായി ചർച്ചചെയ്യാൻ പോലും ആവില്ല എന്നതാണ് വാസ്തവം. മാത്രവുമല്ല, ഇങ്ങിനെയുള്ള ഒരു അവസരത്തിൽ ധൈര്യമായി ആരെങ്കിലും സംസാരിച്ചാൽ പൊതുജനങ്ങളിൽ തന്നെ മറ്റുള്ളവർക്ക് ദേഷ്യവും അസൂയ്യയുംവരും. കാരണം, അവരെല്ലാം വിധേയത്തം (ബഹുമാനം) നൽകി കുനിഞ്ഞ് നിൽകുമ്പോൾ, മറ്റൊരാൾ അവരെയെല്ലാം ഓവർടെയ്ക് ചെയ്യുന്ന രീതിയിൽ ധൈര്യം കാണിക്കുന്നത് അവർക്ക് ഇഷ്ടപ്പെടുന്ന കാര്യമല്ല. അവരും സർക്കാർ തൊഴിലാളിയുടെകൂടെ നിൽക്കും. ഈ ധൈര്യംകാണിച്ച ആളെ ഒതുക്കാൻ.

> ഇനി ഈ സംഭവം എടുക്കാം. കോഴിക്കോട് ജില്ലയിലെ ശിവപുരം വില്ലെജ് ഓഫീസിൽ, എ. വിജയൻ എന്ന ആൾ ഭൂമി നികുതി അടയ്ക്കേണ്ട ആവശ്യത്തിനായി, ഭൂസ്വത്തിനെക്കുറിച്ചുള്ള വിവരങ്ങൾ റവന്യൂ റജിസ്റ്ററിൽ മ്യൂട്ടേഷൻ നടത്തേണം എന്ന് ആവശ്യപ്പെട്ട് കൊണ്ട് അപേക്ഷിച്ചു. ഒറിജിനൽ ആധാരം, അടിയാധാരം, റവന്യൂ രശീതി എന്നിവ ഹാജരാക്കണം എന്ന് വില്ലെജ് 'ഓഫീസർ' ചട്ടം കെട്ടി. ഇത് വ്യക്തമായും മ്യൂട്ടേഷൻ നടത്തിക്കുന്നതിന് അനാവശ്യമായി തടസ്സങ്ങൾ സൃഷ്ടിക്കുവാനായുള്ളതിനാൽ, ഹരജിക്കാരനും വില്ലെജ് 'ഓഫീസറും' തമ്മിൽ വാഗ്വാദമായി. ഉടനെ വില്ലെജ് ഓഫീസർ ബാലുശ്ശേരി പോലിസിൽ പരാതിപ്പെടുകയും, ഹരജിക്കാരന്റെ പേരിൽ കേസ് റജിസ്റ്റർ ചെയ്യുകയും ചെയ്തു.

കുറ്റം, ഹരജിക്കാരൻ വില്ലെജ് ഓഫീസറെ അസഭ്യം പറഞ്ഞു എന്നതാണ്. എന്താണ് ഈ പറഞ്ഞ അസഭ്യം എന്ന് വ്യക്തമല്ല. കേസ് ഹൈകോടതിയിൽ എത്തി. കാരണം, കുറ്റക്കാരനും സർക്കാർ ഉദ്യോഗസ്ഥനാണ്. ഈ ആളെ ശക്ഷിക്കാനായി അനുവാദം നൽക്കേണം എന്നാണ് ആവശ്യം.

ഈ കേസിൽ പല പ്രശ്നങ്ങളും ഉണ്ട്. എന്നാൽ ഇവിടെ ഭാഷാകോഡുകളുടെ കാര്യം മാത്രം എടുക്കാം. സർക്കാരുദ്യോഗസ്ഥയോടാണ് അസഭ്യം പറഞ്ഞത്. എന്താണ് അസഭ്യം. സാധാരണ, *പൂറിമോളെ, പുണ്ടച്ചിമോളെ* തുടങ്ങിയ വാക്കുകളാണ്, തിരുവിതാംകൂറിലെ അസഭ്യങ്ങൾ. എന്നാൽ മലബാറിൽ, *നായിന്റെ മോളെ*, തുടങ്ങിയവാക്കുകളാണ് അസഭ്യവാക്കുകൾ. ഇത് വല്ലതും വിളിച്ചുവോ? ഇത്യാദി വാക്കുകൾ സർക്കാർ തൊഴിലാളിയോട് മാത്രമല്ല, മറ്റാരോട് ഉപയോഗിച്ചാലും ഒരേ പ്രശ്നമാണ്. ഇതിൽ സർക്കാർ തൊഴിലാളിയോട് ഉപയോഗിച്ചാൽ മാത്രമെ പ്രശ്നമുള്ളു എന്ന മനോഭാവം പാടില്ല.

എന്നാൽ വില്ലെജ് ഓഫീസിൽ വന്ന ഹരജിക്കാരൻ ഇത്യാദി വാക്കുകൾ ഉപയോഗിച്ചിരിക്കാനുള്ള സാധ്യത കുറവാണ്. ഉപയോഗിച്ചിട്ടുണ്ടെങ്കിൽ, തടസ്സവാദങ്ങളോട് പ്രതികരിക്കാൻ മറ്റ്യാതോരു മാർഗ്ഗവുമില്ലാത്തതു കൊണ്ടാവും.

എന്നാൽ മിക്കവാറും ഉപയോഗിച്ചിട്ടുള്ള അസഭ്യം പണ്ട് ബ്യൂട്ടിഷ്കാർ മലബാർ ഭരിക്കുന്ന കാലത്ത് കണ്ട അതേ അസഭ്യം മാത്രമാകാനാണ് സാധ്യത. വില്ലെജ് ഓഫീസറെ നീയെന്ന് സംബോധന ചെയ്തിട്ടുണ്ടാകാം. ഇത് അസഭ്യമാണോ? ആണ് എങ്കിൽ, വില്ലെജ് ഓഫിസുകളിൽ തൊഴിൽ ചെയ്യുന്ന സർക്കാർ തൊഴിലാളികൾ, മിക്ക നാട്ടുകരോടും ഈ അസഭ്യം നിത്യേനെ പറയുന്നുണ്ട്. കുറ്റമാണെങ്കിൽ....?

ജനങ്ങളെ, അവരുടെ തൊഴിലാളികൾ നീയെന്ന് സംബോധന ചെയ്യുന്നത് അസഭ്യം പറയലാണ്. ഇത് കുറ്റകരമായ കാര്യം തന്നെയാണ്. എന്നാൽ, ഈ പ്രശ്നത്തെ കൈകാര്യം ചെയ്യാൻ ഇന്നുള്ള പ്രാദേശിക ഭാഷയിൽ ഭരണയന്ത്രം നടത്തുന്ന സർക്കാരിന് ആവില്ല. കാരണം, അതീവ സങ്കീർണ്ണമായ പ്രശ്നമാണ്. എന്നാൽ ഇങ്ഗ്ളിഷിലേക്ക് ഭരണം മാറ്റിയാൽ പ്രശ്നം അപ്രത്യക്ഷമാകും. ഇത് പലർക്കും രുചിക്കുന്ന കാര്യമല്ല.

> ഈ കേസിൽ ഇനിയും പല പ്രശ്നങ്ങളുണ്ട്. എല്ലാം ഇവിടെ പറയാൻ പറ്റില്ല. ചിലത് പറഞ്ഞ് ഉപസംഹരിക്കാം.

വില്ലെജ് ഓഫീസിലെ ഏറ്റവും തലപ്പത്തിരിക്കുന്ന പദവി, ഒരു ചെറിയ പദവിയാണ്. ആളുകൾക്ക് ന്യായമായും നൽകേണ്ടുന്ന കടലാസുകൾ വൈകിച്ചും, മറ്റുമായി അവരെ

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

വിഷമിപ്പിച്ചും മറ്റുമാണ് ഇവർ വലിയവരായി നടിക്കുന്നത്. അല്ലാതെ അവർക്ക് കാര്യമായി വിവരമോ, കഴിവുകളോ ഇല്ല. ഇവർക്ക് ജനങ്ങളുടെ ഇടയിൽ അധികാരം കാണിക്കാനായി പലവിധ സാക്ഷിപത്രങ്ങളും ഇവർ നൽകണം എന്ന് സംസ്ഥാനങ്ങളിലെ പൊട്ടസർക്കാരുകളും ചട്ടം കെട്ടിയിരിക്കുന്നു. വില്ലെജ് 'ഓഫീസർ' എന്ന വാക്ക് തന്നെ ശുദ്ധവിഡ്ഢിത്തമാണ്. കാരണം ഇങ്ഗ്ളിഷ് വാക്കായ ഓഫീസർ എന്നത് ഔപചാരികമായി ഒരു Gentleman ആയിരിക്കേണം. കാരണം An Officer and a Gentleman എന്നതാണ് ഇതിന്റെ പൂർണ്ണരൂപമായി ഉപയോഗിക്കപ്പെടുന്ന വാക്യപ്രയോഗം. Gentleman മാന്യമായ വാക്കുകൾ ഉപയോഗിക്കേണ്ടുന്ന ആളാണ്. ജനങ്ങളോട് മാന്യമല്ലാത്ത വാക്കുകൾ ഉപയോഗിക്കുന്ന ആൾ എങ്ങിനെയാണ് Gentleman ആവുക?

> അടുത്ത പ്രശ്നം സർക്കാർ ഉദ്യോഗസ്ഥന്റെ പേരിൽ കേസ് കൊടുത്ത് ശിക്ഷനടപ്പിലാക്കാൻ പ്രത്യേകമായ സമ്മതം ആവശ്യമോ? ഇന്ത്യൻ ഭരണഘടനയുടെ അന്തർസത്ത അറിയാത്ത ഏത് കഴുതയാണ് ഇങ്ങിനെയൊരു ഉന്നമനസ്ഥാനം സർക്കാർ തൊഴിലാളികൾക്ക് നൽകിയിരിക്കുന്നത്?

ഇനിയും പലതും പറയാനുണ്ട്.

ഈ കേസുമായി ബന്ധപ്പെട്ട് വാർത്തയും, കോടതി വിധിയും കാണാൻ ഈ കാണുന്ന പെയ്പ്പർക്ളിപ്പിൽ ക്ളിക്ക് ചെയ്യുക.

സർക്കാർ തൊഴിലാളികളും ഈ നാട്ടിൽ ജനിച്ച് വളർന്നവരാണ്. മറ്റുള്ളവരെപ്പോലുള്ളവരാണ്. അവരിൽ ഉള്ള പിശകുകൾ പൊതുവായതാണ്. ഇക്കാര്യം മറക്കാൻ പാടില്ല.

തുടരും......

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

**കേരള ചരിത്രം**

# വാസ്തവങ്ങൾ വേദനാജനകങ്ങളായേക്കാം

കേരള ചരിത്രം പറയുമ്പോൾ മിക്കകാര്യങ്ങളും ഒരുകൂട്ടർക്കല്ലെങ്കിൽ മറ്റൊരുകൂട്ടർക്ക് രുചികരമാകില്ല. ഇങ്ങിനെ ഏതെങ്കിലും കൂട്ടർക്ക് രുചികരമല്ലാത്ത കാര്യങ്ങൾ പറഞ്ഞാൽ, അവരോട് സാമൂഹികമായി മത്സരിക്കുന്ന കൂട്ടർക്ക് ആഹ്ളാദവും ഉന്മാദാവസ്ഥയും ഉണ്ടാകുന്നു. അവർ ഇത്യാദിവിവരങ്ങൾ മറ്റേക്കൂട്ടരെ സാമൂഹികമായി മുറിവേൽപ്പിക്കാൻ ഉപയോഗിക്കുന്നു. ഇങ്ങിനെയുള്ള ആക്രമങ്ങളെ പ്രതിരോധിക്കാനായി മറ്റേക്കൂട്ടർ, മറുന്യായങ്ങളും, കഥകളും, അവകാശവാദങ്ങളും എല്ലായിടത്തും അവസരം കിട്ടുമ്പോഴൊക്കെ ഉപയോഗിക്കുകയോ, പ്രചരിപ്പിക്കുകയോ ചെയ്യും.

ചരിത്രം എഴുതുന്നവർ ശക്തരായ സാമൂഹിക കൂട്ടങ്ങൾക്ക് വേദന നൽകാത്ത രീതിയിൽ അങ്ങും ഇങ്ങും പെടാത്ത രീതിയിൽ ചരിത്രം എഴുതും. എന്നാൽ ഇങ്ങിനെയുള്ള പൊല്ലാപ്പ് ഒഴിവാക്കാനുള്ള ഏകമാർഗ്ഗം, ഈ നാട്ടിലെ പാരമ്പര്യത്തിൽ കാര്യമായ നിഷേധാത്മകതയും നിലവാരക്കുറവും ഉണ്ടായിരുന്നു എന്ന് അംഗീകരിക്കലാണ്. ഇങ്ഗ്ളിഷ്കാരുടെ ഭരണവും സാമൂഹിക പരിഷ്കരണവും ഇല്ലായിരുന്നെങ്കിൽ മിക്ക ജനങ്ങളും, നിലവാരം കുറഞ്ഞ ഉയർന്ന ജാതിക്കാരുടെ അടിയിൽപ്പെട്ട് നരകിക്കുമായിരുന്നു എന്നുള്ളതാണ് വാസ്തവം. ഇത്രയും പറഞ്ഞപ്പോൾ തന്നെ പ്രശ്നമായി. ഉയർന്ന ജാതിക്കാർക്ക് നിലവാരം ഇല്ലാ എന്ന് എങ്ങിനെ പറയും? ഉയർന്നവർക്ക് ഉയർന്ന നിലവാരം അല്ലെ ഉള്ളത്? മാത്രവുമല്ല ആരാണ് ഇവിടുത്തെ ഉയർന്ന ജാതിക്കാർ? ഇത്രയും പറയുമ്പോഴേക്കും പ്രശ്നം ഗുരുതരമാകും.

ആരാണ് ഉയർന്നവർ എന്നതാണ് ആദ്യത്തെ പ്രശ്നം. കീഴിൽ വരുന്നവരെ *നീ, എടീ, എടാ, എന്താടീ, എന്താളെ, എന്താടാ, എന്താനെ, അവൻ, അവൾ, അവറ്റകൾ, ഐറ്റിങ്ങൾ* തുടങ്ങിയവാക്കുകളിലൂടെ മാനസികമായി നിലവാരത്തകർച്ചയിലേക്ക് നയിക്കുന്നവർ ആണോ ഉയർന്ന നിലവാരമുള്ളവർ? അതോ, കീഴിൽവരുന്നവരെ വെറും He, She, His, Him, Her, Hers, They, Them തുടങ്ങിയ വാക്കുകളിലൂടെ അറിയാതെ തന്നെ മാനസികമായ തുല്ല്യനിലവാരത്തിലേക്ക് വളർത്തുന്നവരാണോ ഉയർന്നവർ?

> എമേറിക്കൻ ഐക്യ നാടുകളിൽ, ഇങ്ഗ്ളിഷുകാർ ഇങ്ങിനെ ഉയരങ്ങളിലേക്ക് എത്തിച്ച ഭൂഖണ്ഡ യുറോപ്പിൽനിന്നും വന്ന വെള്ളക്കാരും, അടിമകളായി യൂഎസ്സിൽ എത്തി ഇങ്ഗ്ളിഷ് പഠിച്ച് ഉയരങ്ങളിൽ എത്തിയ കാപ്പിരികളും, ഇങ്ഗ്ളിഷുകാർ ഉയർന്നവരാണ് എന്ന് അംഗികരിക്കില്ല. എന്നാൽ, കേരളത്തിൽ താഴെയുള്ള ജാതിക്കാരെയും പണിക്കാരെയും ഇത്യാദിവാക്കുകളാൽ ചളിപോലെയാക്കിയവർ ഉയർന്ന ജാതിക്കാരാണ് എന്ന് താഴ്ന്ന ജാതിക്കാർ അംഗീകരിക്കുന്ന കാര്യമാണ്.

ഈ രണ്ട് വ്യത്യസ്ത പ്രതിഭാസങ്ങളും നോക്കിയാൽ തർക്കശാസ്ത്രപരമായി എന്തോ പന്തികേട് എവിടെയോ ഉണ്ട് എന്ന തോന്നൽ ന്യായമായും വരും.

ഇത്രയും വായിച്ചാൽ, കേരളത്തിൽ ഉണ്ടായിരുന്ന ഉയർന്ന ജാതിക്കാർ ചീത്ത ആളുകളും താഴെയുള്ള ജാതിക്കാർ നല്ലവരും ആണ് എന്ന് ഈ എഴുത്തുകാരൻ ധ്വനിക്കുന്നുണ്ട് എന്നൊരു തോന്നൽ വന്നേക്കാം. എന്നാൽ ഇതും ശരിയല്ല. പലപ്പോഴും കാര്യങ്ങൾ നേരെ മറിച്ചും ആകാം. എല്ലാം തലതിരിഞ്ഞും മറിഞ്ഞും കിടക്കുന്നു.

തിരുവിതാംകൂറിലെ താഴ്ന്ന ജാതിക്കാരെ അക്ഷരാഭ്യാസത്തിലൂടെയും, മതപരിവർത്തനത്തിലൂടെയും സാമൂഹികമായി ഉയർത്താൻ വേണ്ടി വർഷങ്ങളോളം പ്രവർത്തിച്ച വ്യക്തിയാണ് ലണ്ടൻ മിഷിനറി സൊസൈറ്റിയിലെ Samuel Mateers. ഇദ്ദേഹം എഴുതിയ Native Life in Travancoreൽ, തിരുവിതാംകൂറിലെ ആളുകൾ ഉയർന്നനിലവാരങ്ങളുള്ള പാരമ്പര്യവുമായി ബന്ധമുണ്ട് എന്ന് സ്ഥാപിക്കാനായി ചെയ്യുന്നകാര്യങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്നുണ്ട്:

> ...the amount of research bestowed by each to discover local traditions, verbal derivations, analogies in ceremonies or usages, or anything whatever that might enable them to outvie rival castes — the contempt felt for the boasting of others — and the age-long memories of reported or imagined honours once enjoyed by them.
>
> എതിർ ജാതിക്കാരെ മറികടക്കാനും, തോൽപ്പിക്കാനുമായി, പ്രാദേശിക വിശ്വാസങ്ങളും, ഭാഷാപരമായ വ്യതിയാനങ്ങളും, മതാചാരങ്ങളിലും സാമൂഹികചര്യകളിലും ഉള്ള സാമ്യതകളും, അത് പോലുള്ള എന്തും കണ്ടെത്താനുള്ള വ്യഗ്രതയും, അപര ജാതിക്കാർ നടത്തുന്ന അവകാശവാദങ്ങൾ പുച്ഛിച്ച് തള്ളുന്ന സ്വഭാവവും, പണ്ട് കാലങ്ങളിൽ തങ്ങൾക്ക് ലഭിച്ചിരുന്നു എന്ന് പറയപ്പെടുന്നതോ, അല്ലെങ്കിൽ സങ്കൽപ്പിക്കപ്പെടുന്നതോ ആയ ബഹുമാനങ്ങളും, മാഹാത്മ്യങ്ങളും, പൂജ്യതകളും, യശസ്സുകളും എടുത്തുപറയലും....

COVER Page

NextPage

1 Page BACK

Go BACK

SEARCH

Go to Page No:

CLOSE

The ancient Puranas are ransacked to find something that can be twisted by ingenious special pleading into allusions to the ancestors of each modern caste; ...... and incessant controversy is waged, even to blows, on the recurrence of public festivals or processions. Titles are altered, new customs adopted, lawsuits conducted to checkmate opposing castes or clans. And each caste reproaches the other with any peculiarities or absurdities which they themselves do not practise. ....

നൂറ്റാണ്ടുകൾക്ക് മുമ്പുള്ള പുരാണങ്ങൾ തിരിച്ചും മറിച്ചും തപ്പി, അതിൽനിന്നും ആധുനിക ജാതികളെ പണ്ടുകാലങ്ങളിലെ ജനങ്ങളോട് ബന്ധിപ്പിക്കാൻ എന്തെങ്കിലും കണ്ടെത്തുക. മതപരമായ ആഘോഷങ്ങളും മറ്റുമായി ബന്ധപ്പെടുത്തി നിരന്തരം വിവാദങ്ങൾ, ചിലപ്പോൾ അടിപിടിവരെ, നടത്തുക. സ്ഥാനപ്പേരുകളിൽ മാറ്റം വരുത്തുന്നു, പുതിയ ആചാരങ്ങൾ സ്വായത്തമാക്കുന്നു, എതിർനിൽക്കുന്ന ജാതിക്കാരും വംശങ്ങളുമായി നിയമയുദ്ധം നടത്തി അവരെ തടയുന്നു. മാത്രവുമല്ല, തങ്ങൾ നടത്താത്ത എന്തെങ്കിലും വിചിത്രമായ ആചാരങ്ങളോ, കീഴ്വഴക്കങ്ങളോ, മറ്റ് ജാതിക്കാരിൽ കണ്ടാൽ, അതിനെ സൂചിപ്പിച്ച് കൊണ്ട് മറ്റേ ജാതിക്കാരെ അപമാനിക്കുക.

...The Panars, or tailors of Travancore, pretend to be Sudras, but are repudiated by the latter. Between the Pariahs and the Pallars of Tinnevelley there is an unsettled dispute respecting precedence; as also between the Shanars and the Ilavars of Travancore,...

പാണന്മാർ, അഥവാ തിരുവിതാംകൂറിലെ തുന്നൽക്കാർ ശൂദ്രന്മാരാണ് എന്ന് അവകാശപ്പെടുകയും ഭാവിക്കുകയും ചെയ്യുന്നു, എന്നാൽ ഇത് ശൂദ്രർ അനുവദിക്കുന്ന കാര്യമല്ല. തിന്നെവെല്ലിയിലെ പറിയന്മാരും, പള്ളന്മാരും തമ്മിൽ മുൻഗണനയുടെ കാര്യത്തിൽ ഇന്നും തീർപ്പിലെത്താത്ത തർക്കംനടക്കുന്നുണ്ട്. അത് പോലെ തന്നെ തിരുവിതാകൂറിലെ ഷാണരും ഈഴവർ തമ്മിലും....

....The Kuravars have a tradition that they were once kings of the hill country in the south. The Pariahs also claim, on the most trifling and unhistoric grounds, to have been once a royal caste; and we have even known the degraded Pulayars, than whom none can be conceived lower both in ceremonial caste and in social circumstances, pride themselves on their superiority to Pariahs on the ground that they do not eat beef like the latter. The enslaved Pulayar also keeps, in his turn, the Parayan twelve feet from his sacred person....

തെക്കുള്ള മലനാട്ടിലെ രാജാക്കളായിരുന്നു തങ്ങളെന്ന് കുറവന്മാർക്ക് ഒരു പഴമയുണ്ട്. നിസ്സാരങ്ങളും, ചരിത്രപരമായി അടിത്തറയില്ലാത്തതുമായ വാദഗതികൾ ഉപയോഗിച്ച്കൊണ്ട്, തങ്ങൾ ഒരു രാജവംശമായിരുന്നുവെന്ന് പറിയന്മാരും അവകാശപ്പെടുന്നുണ്ട്. ഏറ്റവും താഴെയുള്ള പുലയരും, അവർ പറിയരെക്കാൾ ഉയർന്നവരാണെന്ന് അവകാശപ്പെടുന്നുണ്ട്. കാരണം, അവർ പറിയരെപ്പോലെ ഗോമാംസം ഭക്ഷിക്കാറില്ല. അടിമയാക്കപ്പെട്ട പുലയനും, അവർക്ക് ഊഴംലഭിച്ചാൽ, അയാളുടെ വിശുദ്ധ ശരീരത്തിൽ നിന്നും പറിയനെ പന്ത്രണ്ട് അടി ദൂരത്തിൽ നിർത്തുന്നു.....

ഇത്യാദികാര്യങ്ങൾ Samuel Mateers മാത്രമല്ല, മറിച്ച് ഈ ഉപഭൂഖണ്ഡം ഭരിച്ച മറ്റെല്ലാ ഇങ്ഗ്ളിഷ്കാരും കണ്ടകാര്യമാണ്. ഇവർക്കാർക്കും ഇതിന്പിന്നിൽ പ്രവർത്തിക്കുന്ന ശക്തമായ കോഡ് എന്താണ് എന്നതിനെക്കുറിച്ച് യാതോരു സൂചനയും ലഭിച്ചില്ലായെന്നത് അത്ഭുതം തന്നെയാകാം. ഈ ഉപഭൂഖണ്ടത്തിലെ ഭാഷകളിൽ ഒരു പ്രത്യേകതരം ഉച്ചനീചത്വസ്വഭാവവും, വാക്കുകളിലെ ചില ശബ്ദങ്ങൾ തന്നെ അരോചകവും ആണ് എന്നകാര്യം, ചർച്ചകളിൽ എവിടെയും വന്നതായി കാണുന്നില്ല.

വാസ്തവം പറയുകയാണെങ്കിൽ ഭാഷാകോഡുകളിൽ ഉയർന്ന സ്ഥാനം ലഭിക്കുന്ന ആൾക്ക് വിശുദ്ധിയും ദിവ്യതയും ലഭിക്കുന്നതാണ്. ഭാഷാകോഡുകളിൽ അമേധ്യസ്ഥാനം ലഭിക്കുന്ന ആൾക്ക് താരതമ്യേന തരംതാഴ്ച അനുഭവപ്പെടും. ഈ തരംതാഴ്ത്തലിനെ പ്രതികൂലിക്കാനോ, അല്ലെങ്കിൽ ലഘൂകരിക്കാനോ, നേരിടാനോ, മറ്റ് മാർഗ്ഗങ്ങൾ ഇല്ലെങ്കിൽ ആളും, ആൾക്കാരും, പരുക്കൻ പെരുമാറ്റങ്ങളും,

